

# മലങ്കരസഭ

## മാസിക

1990 മാർച്ച്

ലക്കം -3 -പുസ്തകം 45



ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ 175-ാം വാർഷികാചരണത്തിൻെറ ഉദ്ഘാടനം പ. ബാവാ തിരുമേനി നിർവ്വഹിക്കുന്നു. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി പ്രോ. വൈസ്ചാൻസലർ പ്രൊഫ. ജോസ് മാഞ്ഞൂരാൻ, സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി.ജെ. ജോഷ്വാ, പ്രൊഫ. സി.ജെ. മണ്ണുമ്മൂട് എന്നിവർ സമീപം.







പരുമല സെമിനാരിയോടനുബന്ധിച്ച് പണികഴിപ്പിച്ച ഓഡിറ്റോറിയത്തിൻെറ ഉദ്ഘാടനം പ. കാതോലിക്കാബാവാ നിർവ്വഹിക്കുന്നു.



സാധുജന സംരക്ഷണാർത്ഥം ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം തിരുവനന്തപുരം ശാഖ നൽകുന്ന തയ്യൽ മെഷീൻ, ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദിയസ്കോറോസ്, അഭയകേന്ദ്രമായി പ്രവർത്തിക്കുന്ന മനോരോഗ പുനരുദ്ധാരണ പ്രവർത്തനത്തിൻെറ സെക്രട്ടറി സുഗതകുമാരിക്കു നൽകുന്നു.



നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 75–ാം ജന്മദിനാചരണത്തിൻെറ ഭാഗ[illegible] ശാസ്താംകോട്ട എം.ടി.എം.എം.എം. ആശുപത്രിയിൽ നിർ[illegible] ഓപ്പറേഷൻ തീയേറ്റർ മന്ത്രി ബേബി ജോൺ ഉദ്ഘാടന[illegible]യ്യുന്നു. നിയുക്ത കാതോലിക്കാ, മന്ത്രി പി.കെ. രാഘവൻ എന്നിവർ സമീപം.

# പ. ബാവാ തിരുമനസിലെ ഉദ്ബോധനം

വാത്സല്യമക്കളെ,

വലിയനോമ്പ് ആരംഭിച്ചിരിക്കുകയാണല്ലോ. നമ്മുടെ ആത്മീയജീവിതം അടിസ്ഥാനപ്പെട്ടിരിക്കുന്നത് നോമ്പിലും നമസ്ക്കാരത്തിലുമാണ്. മിശിഹാ തമ്പുരാൻതന്നെ നോമ്പനുഷ്ഠിച്ച് നമുക്ക് മാതൃകകാട്ടി. പഴയ നിയമത്തിലെയും പുതിയനിയമത്തിലെയും വിശ്വാസധീരന്മാർ ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും ഉത്തമ ഉദാഹരണങ്ങളാണ്. പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും ശക്തി അറിഞ്ഞവരാണ് സഭാചരിത്രത്തിലെ പരിശുദ്ധ പിതാക്കന്മാരൊക്കെ. അതുകൊണ്ട് ഏതൊരു ക്രിസ്ത്യാനിയും ആത്മശോധനയ്ക്കും പുനസമർപ്പണത്തിനും വേണ്ടി നോമ്പും നമസ്ക്കാരവും ജീവിത നിഷ്ഠയായി സ്വീകരിക്കേണ്ടതുണ്ട്.

ഉപവസിക്കുന്നതിൽ കൂടി പ്രധാനമായും ഉദ്ദേശിക്കുന്നത് ശാരീരിക സുഖങ്ങളെ വർജ്ജിച്ച് ദൈവത്തോടുകൂടി വസിക്കുക എന്നതാണ്. സഭ ഇതിനു വേണ്ടി അഞ്ചു നോമ്പുകൾ നിർദ്ദേശിച്ചിട്ടുണ്ട്. അവയിൽ സുപ്രധാനമാണല്ലോ വലിയനോമ്പ്. നമ്മുടെ രക്ഷകന്റെ നോമ്പിലും കഷ്ടാനുഭവത്തിലും ഉയർത്തെഴുന്നേല്പിലും പങ്കുചേരുവാനാണ് വലിയനോമ്പ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് വലിയനോമ്പ് നമ്മുടെ സഭാംഗങ്ങളെല്ലാവരും ശുഷ്കാന്തിയോടെ ആചരിക്കണമെന്ന് നാം നിങ്ങളെ ഉത്ബോധിപ്പിക്കുന്നു. ആത്മശിക്ഷണത്തിനും വർജ്ജനത്തിനും മിതത്വത്തിനും നോമ്പ് നമ്മെ പ്രാപ്തരാക്കുന്നു.

നോമ്പിൽ അനുതാപത്തിന്റെയും ആത്മതപനത്തിന്റെയും ജീവിത ശൈലി നാം സ്വീകരിക്കണം. കൂടുതൽ സമയം പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി കണ്ടെത്തണം. വി. കുമ്പസാരത്തിനും കുർബാനാനുഭവത്തിനും പ്രത്യേകം ശുഷ്കാന്തി കാട്ടണം. മറ്റുള്ളവർക്ക് നന്മ ചെയ്യുവാൻ, പ്രത്യേകിച്ച് ദരിദ്രർക്കും രോഗികൾക്കും ആശ്വാസം പകരുവാൻ നമുക്ക് നോമ്പിൽ സാധിക്കണം.

ആദിമസഭയിൽ വലിയനോമ്പ് ആരംഭിച്ചതു തന്നെ രക്ഷകന്റെ ഉയിർപ്പുപെരുനാളിനുവേണ്ടിയുള്ള ഒരുക്കമായിട്ടാണ്. അനുഗ്രഹകരമായ ഉയിർപ്പിൽ നാം പങ്കുകൊള്ളണമെങ്കിൽ രക്ഷാകരമായ കഷ്ടാനുഭവത്തിലും നാം പങ്കാളികളാകണം. 'ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു' എന്ന് പ. പൌലൂസ് ശ്ലീഹായോടൊപ്പം (ഗലാ. 2. 20) പറയുവാൻ കഴിയുന്നത് ഉപവാസത്തിലും പ്രാർത്ഥനയിലും നമ്മേ സമർപ്പിക്കുമ്പോഴാണ്. അതുകൊണ്ട് വ്യക്തികൾക്കും കുടുംബങ്ങൾക്കും ഇടവകകൾക്കും വലിയനോമ്പ് ശുദ്ധീകരണത്തിന്റെയും പുതുക്കത്തിന്റെയും സന്ദർഭമാകുവാൻ എല്ലാവരും ശ്രദ്ധിക്കണം.

കർത്താവിൽ നിങ്ങളുടെ പ്രധാന ഇടയൻ

---

## ഏപ്രിൽ ഒന്ന് മലങ്കര ഓർത്തഡോക്സ് സഭാദിനം

**1990 ഏപ്രിൽ ഒന്നാംതീയതി ഞായറാഴ്ച സഭാദിനം (കാതോലിക്കാദിനം) ആഘോഷപൂർവ്വം ആചരിക്കുന്നതിനും കാതോലിക്കാദിനപ്പിരിവ് വിജയിപ്പിക്കുന്നതിനും പ. കാതോലിക്കാബാവാ തിരുമേനി സഭാംഗങ്ങളെ ഉത്ബോധിപ്പിക്കുന്നു.**

# മലങ്കരസഭ

10–2–1990




## ഈ ലക്കത്തിൽ






# നീതി, സമാധാനം, സൃഷ്ടിയുടെ സമഗ്രത

അഖിലലോക സഭാകൗൺസിലിന്റെ ആഭിമുഖ്യത്തിൽ ഈ മാസം സുപ്രധാനമായ ഒരു ആഗോള സമ്മേളനം നടക്കുകയാണ്. കൊറിയായിലെ സോളിൽ വച്ചു നടക്കുന്ന പ്രസ്തുത സമ്മേളനത്തിന്റെ പ്രധാന വിഷയം 'നീതി, സമാധാനം, സൃഷ്ടിയുടെ സമഗ്രത' (Justice, Peace and the Integrity of Creation) എന്നുള്ളതാണ്. ജാതി, മത, വർഗ്ഗ, ഭേദമെന്യേ എല്ലാ മനുഷ്യരും അടിയന്തിരമായി ശ്രദ്ധിക്കേണ്ട ചില വിഷയങ്ങളെക്കുറിച്ചുള്ള ആഗോള ബോധവൽക്കരണമാണ് ഈ സമ്മേളനത്തിന്റെ പ്രധാന ഉദ്ദേശം. മനുഷ്യന്റെ വിവേകരാഹിത്യം മൂലം ഈ പ്രപഞ്ചം ഒരു മഹാ വിപത്തിനെ സമീപിച്ചുകൊണ്ടിരിക്കുകയാണ്. നാശത്തിന്റെ വക്കിൽനിന്ന് രക്ഷപെടണമെങ്കിൽ ദൈവത്തിന് സൃഷ്ടിയെക്കുറിച്ചുള്ള പദ്ധതിയോട് സ്വന്തം സ്വാതന്ത്ര്യം ഉപയോഗിച്ച് സഹകരിക്കുന്ന ഒരു മാനവജാതി ഉണർന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

സർവ്വസൃഷ്ടിയെയും 'നല്ലത്' എന്ന് കണ്ട ദൈവം, അവയിൽ ഒരു സമഗ്രത (Integrity) പരിപാലിക്കുവാൻ ആഗ്രഹിച്ചു. അതിന്റെ കാര്യവിചാരകനായി മനുഷ്യനെ നിയമിച്ചു. പക്ഷേ മനുഷ്യൻ, താൻ പാലിക്കേണ്ടതായ മിതത്വവും സ്വയനിയന്ത്രണവും മറന്നു പ്രവർത്തിച്ചപ്പോൾ, മനുഷ്യർ തമ്മിൽ തമ്മിൽ ശത്രുത്വം ഉടലെടുത്തു; പ്രകൃതിയും മനുഷ്യനും തമ്മിൽ വൈരുദ്ധ്യം പ്രകടമായി. ഈ സത്യമാണ് ഉൽപ്പത്തിപ്പുസ്തകം ഒന്നുമുതൽ നാലു വരെയുള്ള അദ്ധ്യായങ്ങളുടെ ഒരു പ്രധാന സൂചന. പ്രപഞ്ചത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന അപകടത്തിന് രണ്ട് പ്രധാന മുഖാന്തിരങ്ങളാണുള്ളത്. (1) പരിതസ്ഥിതി സംബന്ധമായത് (2) ലോകരാഷ്ട്രങ്ങളുടെ ആയുധ മത്സര സംബന്ധമായത്.

പ്രകൃതിവിഭവങ്ങളും, ഊർജ്ജ സ്രോതസുകളും അമിതമായി ചൂഷണം ചെയ്യപ്പെട്ടിരിക്കുന്നു. അവയുടെ നിക്ഷേപങ്ങൾ വററുവാൻ വലിയ താമസമില്ല. പ്രകൃതിയെക്കുറിച്ചും, ഹരിത വർണ്ണത്തെക്കുറിച്ചും കരുതലില്ലാതെ മലിനീകരണം നടക്കുന്നു.




# പ്രതിവാര ധ്യാനം

ബർന്നബാസ്

## കൂനിയുടെ ഞായറാഴ്ച

(വി. ലൂക്കാ. 13:10–17)

കൂനിക്ക് മുകളിലുള്ളതൊന്നും കാണാൻ സാധിക്കുന്നില്ല. ആത്മാവിന്റെ കൂനും, ഇതുപോലെ മുകളിലുള്ളതൊന്നും കാണാൻ സാധിക്കാത്ത അവസ്ഥയാണ്. ദൈവികകാര്യങ്ങളെയും ദൈവമക്കളുടെ ആവശ്യങ്ങളെയും കാണാതെ, തൻകാര്യം മാത്രം കാണുന്ന സ്വയം കേന്ദ്രീകൃതമായ ജീവിതമാണിത്. സ്വന്തം സമ്പാദ്യം സ്വന്തം സൗഭാഗ്യം, സ്വന്തം പുകഴ്ച ഇവയല്ലാതെ, മറ്റൊന്നും ഇവന് പ്രശ്നമല്ല. സ്വന്തഗുണത്തിന് ദൈവത്തെയും കൂട്ടുപിടിക്കും. സ്വന്തം ഉയർച്ചക്കായി ഏതൊരു മനുഷ്യനെയും കൂട്ടുപിടിക്കും. അവന് സഹായം ചെയ്യുന്നവരെല്ലാം അവന്റെ മിത്രങ്ങളും അവന്റെ ഇഷ്ടത്തിന്നെതിരായവരെല്ലാം ശത്രുക്കളുമാണ്. മിത്രങ്ങൾക്ക് എന്തും കൊടുക്കും ശത്രുക്കളെ നിഗ്രഹിച്ചല്ലാതെ അടങ്ങുകയില്ല. പള്ളിആരാധനകളിലും മററും സംബന്ധിക്കും, ലക്ഷ്യം സ്വാർത്ഥം തന്നെ, സ്വർഗ്ഗത്തിൽ പോകുന്നതിനും, നരകത്തിൽ പോകാതിരിക്കുന്നതിനും വേണ്ടി.

'തമ്മിൽത്തമ്മിലുള്ള ബഹുമാനം വാങ്ങിക്കൊണ്ട് ഏക ദൈവത്തിൽനിന്നുള്ള ബഹുമാനം കാംക്ഷിക്കാത്ത നിങ്ങൾക്ക് എങ്ങനെ വിശ്വസിപ്പാൻ കഴിയും'? (വി. യോഹ. 5:44) എന്ന് കർത്താവു യഹൂദന്മാരോടു ചോദിച്ചല്ലൊ? ആ മനോഭാവമുള്ളവർ ഇക്കാലത്തും എക്കാലത്തും ഉണ്ട്. ഈ സ്വയം കേന്ദ്രമാക്കിയുള്ളചിന്ത മാറി, സമൂഹത്തിന്റെ ഒരു ഘടകമായി സ്വയത്തെ കാണാൻ നമുക്കു സാധിക്കണം. 'സ്ത്രീയേ, നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു' എന്നു പറഞ്ഞ് കർത്താവ് കൂനിയെ തൊട്ടു സുഖമാക്കിയതുപോലെ, നമ്മെയും തൊട്ടു സുഖമാക്കുന്നതിനായി തന്നെ സമീപിക്കാം.

പതിനെട്ടു വർഷമായിട്ട് ഒട്ടും നിവരുവാൻ സാധിക്കാതെ ഇരുന്നിട്ടും അവൾ നിരാശപ്പെടാതെ സുന്നഗോഗ് ആരാധനയിൽ സംബന്ധിച്ചു. നാമും വിശ്വാസത്തിലും ദൈവാശ്രയത്തിലും ഇളകിപ്പോകാതെ, അവസാനത്തോളം ദൈവത്തെ ആരാധിക്കേണ്ടതാണ്. തക്കസമയത്ത് കർത്താവ് നമ്മെയും സൗഖ്യമാക്കും.

---

ലോകത്തിലെ ഹരിതവനങ്ങളിൽ പകുതിയോളം നശിപ്പിക്കപ്പെട്ടിരിക്കുന്നു. തന്മൂലം ജീവിതം മുഴുവൻ അപകടസന്ധിയിലേയ്ക്കു നീങ്ങുന്നു. ഈ അവസ്ഥയ്ക്കു പിന്നിൽ, പ്രകൃതിയെക്കുറിച്ചും, മററു മനുഷ്യനെക്കുറിച്ചും, ജീവജാലങ്ങളെക്കുറിച്ചും നീതിപൂർവമായി ചിന്തിക്കാത്ത മനുഷ്യൻ തന്നെയാണ് കാരണം.

ലോകരാഷ്ട്രങ്ങൾ എല്ലാം തന്നെ, കൂടുതൽ കൂടുതൽ വിനാശകരമായതും, വിലകൂടിയതുമായ ആയുധ സംഭരണം നടത്തുന്നു. അമേരിക്കയും റഷ്യയും തമ്മിൽ ചില ഉടമ്പടികൾ ഉണ്ടാക്കിയതൊന്നും ഈ ആയുധമത്സരത്തെ ബാധിച്ചിട്ടില്ല. മിക്ക രാഷ്ട്രങ്ങളും ആഹാരത്തിനും, വസ്ത്രത്തിനും പാർപ്പിടത്തിനുമായി ചെലവഴിക്കുന്ന തുകയുടെ ഇരട്ടിയെങ്കിലും, ആയുധത്തിനുവേണ്ടി ചെലവിടുന്നു. ഒരു ആണവദുരന്തം അധികം അകലെയല്ലാത്ത സ്ഥിതിയാണ്. ഇതിനു പിന്നിൽ, ലോകസമാധാനത്തെക്കുറിച്ച് അല്പവും പരിഗണനയില്ലാത്ത വൻശക്തികളുടെ പടക്കോപ്പുനിർമ്മാണ ഫാക്ടറികളാണെന്നു പറഞ്ഞാൽ അതൊരു വസ്തുതയാണ്. ലോകത്തിൽ എവിടെയെങ്കിലും യുദ്ധം നടന്നുകൊണ്ടിരുന്നാലെ തങ്ങളുടെ ആയുധങ്ങൾ ചെലവാകൂ എന്നുള്ളതുകൊണ്ട് ആയുധകമ്പനികളുടെ ഏജന്റന്മാർ നിയന്ത്രിക്കുന്ന രാഷ്ട്രബന്ധങ്ങളാണ് ഇന്നുള്ളത്. ഇതിനോടു ചേർന്നുതന്നെ, അനീതി നിറഞ്ഞ ഒരു സാമ്പത്തിക ഘടനയാണ് ലോകരാഷ്ട്രങ്ങളിൽ നിലനിൽക്കുന്നത്. വിദേശകമ്പനികൾ മുഖേന, അവികസിത രാഷ്ട്രങ്ങളും, വികസ്വരരാജ്യങ്ങളും ചൂഷണം ചെയ്യപ്പെടുന്നു.

ഇവയ്ക്കെതിരെ, ലോകമനസാക്ഷി ഉണരുവാനുള്ള ജനകീയ ചിന്തയ്ക്ക് ആക്കം കൂട്ടുവാനാണ് സോളിലെ സമ്മേളനം. നീതിനിറഞ്ഞ ഒരു സാമൂഹ്യവ്യവസ്ഥിതിക്കുവേണ്ടിയും; പ്രകൃതിയോടുള്ള വിവേകപൂർവമായ സമീപനത്തിനുവേണ്ടിയും സമാധാനത്തിനായുള്ള സമൂലപരിവർത്തനങ്ങൾക്കുവേണ്ടിയും, പ്രാദേശികതലത്തിൽ ചെയ്യാവുന്നതുചെയ്തുകൊണ്ട് സംഘടിച്ചു ശബ്ദമുയർത്തുവാൻ നമുക്കു സാധിക്കണം. ഈ ലക്ഷ്യം വച്ചുകൊണ്ട് പ്രാർത്ഥിക്കുവാൻ കഴിയണം.

ഇതാകട്ടെ, ഏപ്രിൽ ഒന്നാം തീയതി സഭാദിനമായി ആചരിക്കുമ്പോൾ ലോകത്തിൽ വ്യക്തമായ ദൗത്യമുള്ള സഭയെന്ന നിലയിൽ നമ്മുടെ ഒരു പ്രധാന ചിന്താവിഷയം.

ജെ. ര.ക.

## പിറവിക്കുരുടന്റെ ഞായറാഴ്ച
(വി. യോഹ. 9:1–41)

അന്ധന് ഒന്നും കാണാൻ വയ്യ. മററുള്ളവരെയും തന്നെത്തന്നെയും കാണാൻ വയ്യ. ആത്മീയ അന്ധതയും ഇതുപോലെയാണ്. ദൈവത്തെയും, ദൈവമക്കളെയും, ദൈവമക്കളിൽ ഒരാളായിത്തന്നെത്തന്നെയും, കാണാൻ സാധിക്കാത്ത അവസ്ഥയാണ് ഇത്. ആത്മപ്രകാശനം ലഭിച്ചവൻ ദൈവത്തെ സകലത്തിന്റെയും സൃഷ്ടാവായും സകല നന്മയുടെയും ഉറവിടമായും സകലത്തെയും പരിപാലിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ഭരണ കർത്താവായും കാണുന്നുണ്ട്. ദൈവത്തെ പിരിഞ്ഞ് സ്വയമായി ഒന്നും ചെയ്യുവാൻ കഴികയില്ലെന്ന്, അവൻ അറിയുന്നു. സകല ആപത്തുകളിൽനിന്നും രക്ഷിക്കുന്നവനും പാപ പരിഹാരാർത്ഥം ബലിയായിതീർന്ന രക്ഷകനും ദൈവമാണെന്നും അവൻ വിശ്വസിക്കുന്നു. മനുഷ്യരെല്ലാം ദൈവമക്കളാണെന്നും അവരെ സ്നേഹിക്കുന്നതിൽ കൂടിയാണ് ദൈവത്തോടുള്ള കടപ്പാടുകൾ തീർക്കേണ്ടതെന്നും അവൻ മനസിലാക്കുന്നു. രണ്ടാമതായി മററുള്ളവർ തന്നെപോലെയുള്ള സമസൃഷ്ടികളായതിനാൽ, താൻ തന്നെത്തന്നെ സ്നേഹിക്കുന്നതുപോലെ മററുള്ളവരെയും സ്നേഹിക്കേണ്ടതാണെന്ന ചുമതലാബോധവും ആത്മീയ കാഴ്ചലഭിച്ചവന് ഉണ്ടാകുന്നു. പിറവിക്കുരുടന് കർത്താവ് കാഴ്ചകൊടുക്കുന്നതുപോലെ, കർത്താവ് നമുക്കും കാഴ്ചനൽകുന്നതിന് നമ്മെ സമീപിക്കുന്നു. നമുക്ക് തന്നിൻനിന്നും കാഴ്ച പ്രാപിക്കാം. തന്നിൽ കൂടി മററുള്ളവർക്കും നമുക്കും നന്മയായിട്ടുള്ളത് ഏവയെന്ന് കണ്ടുമനസിലാക്കാം.

നമുക്ക് ആത്മീയ കാഴ്ചയില്ലാതെപോയത്, ആരുടെ കുററംകൊണ്ടായാലും, നമുക്ക് കാഴ്ച നൽകുവാൻ താൻ സന്നദ്ധനാണ്. 'എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിക്കുവാൻ കഴിയാത്ത രാത്രിവരുന്നു' (വി. യോഹ. 9:4) എന്ന് പറഞ്ഞ് ഓരോ നിമിഷവും കർത്താവ് തക്കത്തിൽ ഉപയോഗിച്ചതുപോലെ, നമുക്കും സമയം തക്കത്തിൽ ഉപയോഗിക്കാം. 'ചെയ്യുവാൻ നിനക്ക് സംഗതിവരുന്നതൊക്കെയും ശക്തിയോടെ ചെയ്യുക' (സഭാ. പ്ര. 19:10) എന്ന് ജ്ഞാനിയായ ശലോമോൻ പറഞ്ഞിരിക്കുന്നതുപോലെ സകലത്തിലും പരമാവധി ചെയ്ത് നന്മചെയ്ത്, പരമാവധി നമുക്ക് ഉയരാം.

## ഓശാനാ ഞായറാഴ്ച

(വി. യോഹ. 12:12–19)

രാജകീയമായ ഒരു സ്വീകരണം പ്രവചനനിവൃത്തിക്കായി കർത്താവ് സ്വീകരിച്ചെങ്കിലും (സെഖ. 9:9) വിനയത്തോടെ കഴുതക്കുട്ടിയുടെ പുറത്താണ് താൻ വന്നത്. 'ഞാൻ വാതിൽക്കൽനിന്ന് മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടുംകൂടെ അത്താഴം കഴിക്കും' (വെളി. 3:20) എന്നു താൻ പറയുന്നു. നമുക്ക് നമ്മുടെ ഹൃദയമാകുന്ന ദേവാലയത്തിൽ തന്നെ പ്രവേശിപ്പിക്കാം.

കർത്താവ് യെരുശലേമിനെ നോക്കിക്കരഞ്ഞതുപോലെ നമ്മെ നോക്കി കരയുകയില്ലേ എന്ന് ചിന്തിക്കുക. അവൻ നഗരത്തിന് സമീപിച്ചപ്പോൾ അതിനെ കണ്ട് അതിനെക്കുറിച്ച് കരഞ്ഞു. ഈ നാളിൽ നിന്റെ സമാധാനത്തിനുള്ളത് നീയും അറിഞ്ഞെങ്കിൽ കൊള്ളായിരുന്നു. ഇപ്പോഴോ, അത് നിന്റെ കണ്ണിന് മറഞ്ഞിരിക്കുന്നു' (വി. ലൂക്കോ. 19:41–42) വി. പൗലോസിനെ അത്യധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്ത (ഗലാ. 4:13–15) ഗലാത്യരിൽ ക്രിസ്തു ഉരുവാകുവോളം അദ്ദേഹം പ്രസവവേദനപ്പെടുന്നു (ഗലാ 4:19) എന്നു പറഞ്ഞത് ഇവിടെ സ്മരണീയമാണ്. പക്ഷാഭേദം കൂടാതെ ഏവരെയും സഹായിക്കുന്നതും, ആത്മാർത്ഥമായി ഏവരോടും ക്ഷമിക്കുന്നതും തന്നെക്കാൾ ശ്രേഷ്ഠരായി സകലരെയും എണ്ണി ബഹുമാനിക്കുന്നതുമായ സ്നേഹവും വിശുദ്ധിയും നമ്മിൽ ഉണ്ടാകുവോളം കർത്താവ് നമ്മുടെ ഹൃദയത്തെ നോക്കി കരയുകയില്ലേ?

നാം ഓശാന ദിവസം പിടിക്കുന്ന കുരുത്തോല വിജയത്തിന്റെ കുരുത്തോലയാണോ? (വെളി. 9:7) ഉയരങ്ങളിൽ ഓശാന (സ്തുതി) എന്ന് പാടുമ്പോൾ ഉയരത്തിലെ മാലാഖമാർ നമ്മുടെ നല്ല ജീവിതത്തെ കണ്ട് ദൈവത്തെ സ്തുതിക്കത്തക്കവണ്ണം നാം നമ്മെത്തന്നെ ദൈവികരായി സമർപ്പിക്കുന്നുണ്ടോ? (വി. മത്താ. 5:16) എന്നും ചിന്തിക്കുക.

## പീഡാനുഭവാഴ്ച

യെരുശലേം പള്ളിയിലെ കച്ചവടവും മററും കണ്ട് മനം നൊന്ത കർത്താവ് ആത്മസംയമം പാലിച്ചു. പിറെറ ദിവസമാണ് ദേവാലയം ശുദ്ധീകരിച്ചത്. ഇത് വി. മർക്കോസിന്റെ സുവിശേഷത്തിൽ നിന്നും മനസിലാക്കാം.

താൻ കുർബാന സ്ഥാപിച്ചപ്പോൾ ഇത് അനേകർക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയനിയമത്തിനുള്ള (ഉടമ്പടി) എന്റെ രക്തം' (വി. മത്താ. 26:28) എന്നു പറഞ്ഞു. നാം വി. മാമോദീസായിൽ അലംഘനീയമായ ഒരു പ്രതിജ്ഞയിലേക്ക് പ്രവേശിച്ച് പുതിയ സൃഷ്ടിയായായിത്തീർന്നിരിക്കയാണ് (യെരെ. 31:31–34) ഓരോ വി. കുമ്പസാരത്തിലും വി. കുർബാനയിലും ആ പ്രതിജ്ഞ നാം പുതുക്കുന്നു. രക്തത്തിലുള്ള ഈ ഉടമ്പടിയുടെ അർത്ഥം രക്തം ചിന്തേണ്ടിവന്നാലും പിന്മാറുകയില്ലെന്നാണ്. ഈ ഉടമ്പടിയെ പാലിക്കുന്നതിനായി കർത്താവിന്റെ തിരുശരീര രക്തങ്ങളിൽകൂടി കർത്താവിനെ നാം പുതുതായി സ്വീകരിക്കുന്നു. 'എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു'

(ശേഷം 31–ാം പേജിൽ

# വിശുദ്ധ സഭയിലെ നോമ്പും ചില ധാർമ്മികാനുഷ്ഠാനങ്ങളും (ii)

### ഒരു പഠനം

ഫാ. ഡോ. ജേക്കബ് കുര്യൻ

## തിരുശേഷിപ്പുകളും പരിശുദ്ധന്മാരുടെ ഓർമ്മദിനങ്ങളും

[Relics and Saints' days]

സഭയ്ക്കുവേണ്ടി ത്യാഗപൂർണ്ണമായ ജീവിതം നയിച്ചവരും ജീവിതത്തെ അർപ്പിച്ചവരുമായ വ്യക്തികളുടെ ശരീരാവശിഷ്ടങ്ങളും, അവരുമായി നിത്യസമ്പർക്കത്തിലിരുന്ന വസ്തുക്കളും, എല്ലാം ആണ് 'തിരുശേഷിപ്പുകൾ' ആയി ബഹുമാനിക്കപ്പെടുന്നത്. ഇംഗ്ലീഷിലുള്ള 'Relics' എന്ന പദം, ഗ്രീക്കിലെ 'leipsana' എന്ന പദത്തോടും, ലത്തീനിലെ 'reliquiae' എന്ന പദത്തോടും കടപ്പെട്ടതാണ്. അവയുടെ വ്യംഗ്യാർത്ഥം ജഡാവശിഷ്ടങ്ങൾ (Mortal remains) എന്നാണ്. ചരിത്രാതീത മനുഷ്യന്റെയും 'മത'ത്തിന്റെയും ഒരു ഭാഗം പൂർവ്വീകന്മാരുടെ അസ്ഥിയെ പൂജിച്ച് ബഹുമാനിക്കുന്നതായിരുന്നു. പഴയനിയമത്തിലും ഇത് ആചരിക്കപ്പെടുന്നു. (ഉല്പ. 13: 19, 2 രാജാ. 13: 21 etc.) മോശെയുടെ ന്യായപ്രമാണത്തിലും ഇപ്രകാരം മരിച്ചുപോയവരെക്കുറിച്ചുള്ള ബഹുമാനത്തിന് പ്രാധാന്യം നൽകുന്നുണ്ട് എങ്കിലും പുതിയനിയമത്തിൽനിന്ന് വ്യത്യസ്തമായിട്ട് മതത്തിന്റെ ഒരു അവിഭാജ്യഘടകമായ ധാർമ്മികാനുഷ്ഠാനം എന്ന സ്ഥാനം അവിടെ ഇല്ലായിരുന്നു.

സഭയിൽ ഇപ്രകാരം, ഭൗതികാവശിഷ്ടങ്ങൾക്ക് ബഹുമാനം നൽകുന്നതിന്റെ ഏററവും പുരാതമായ തെളിവ്, സ്മർണ്ണായിലെ പോളിക്കർപ്പോസിന്റെ സാക്ഷിമരണത്തെ പ്രസ്താവിക്കുന്നരേഖയാണ്. അദ്ദേഹത്തിന്റെ വധത്തിനുശേഷം, മൃതശരീരത്തെ ശതാധിപൻ ദഹിപ്പിച്ചു. എന്നാൽ ക്രിസ്ത്യാനികൾ അതിന്റെ അവശിഷ്ടങ്ങൾ പെറുക്കി എടുത്ത് സന്തോഷത്തോടും ആഘോഷത്തോടും ഒരു സ്ഥലത്തു പ്രതിഷ്ഠിച്ചു. എല്ലാ വർഷവും അവർ ആ സ്ഥലത്തുകൂടി ഓർമ്മ കഴിക്കുമായിരുന്നു. (Martyrdom of Polycarp, 17: 2-3 18: 2-3). ഏതായാലും ഈ അനുഷ്ഠാനത്തിന്റെ ഉത്ഭവ സാഹചര്യം ക്രിസ്തുമത പീഡനങ്ങളായിരുന്നു. മൂന്നാം നൂററാണ്ടിന്റെ മദ്ധ്യകാലഘട്ടത്തിൽ ജീവിച്ചിരുന്ന കാർത്തേജിലെ സിപ്രിയൻ എന്ന സഭാപിതാവ്, തിരുശേഷിപ്പുകളുടെ ബഹുമാനത്തെ വളരെയധികം പ്രോത്സാഹിപ്പിച്ചു. അദ്ദേഹം പറയുകയാണ് 'ക്രിസ്തുവിന്റെ തടവുകാരാൽ അവരുടെ ചങ്ങലകൾ വിശുദ്ധീകരിക്കപ്പെടുന്നു' എന്ന്. തിരുശേഷിപ്പുകളെ സംബന്ധിച്ചുള്ള പുരാതനമായ മറെറാരറിവ് സുറിയാനിക്കാരനായ എഫ്രയിമിന്റെ നിസിബിയൻ ഗാനങ്ങളിൽനിന്നാണ്. സാത്താന്റെ മനോവികാരങ്ങളായിട്ട് ചിത്രീകരിക്കപ്പെട്ടിരിക്കുന്ന ഈ ഗാനശകലത്തിന്റെ സാരം ഇങ്ങനെയാണ്: 'എനിക്ക് ഇനിയും രക്ഷപ്പെടുവാൻ എന്താണ് മാർഗ്ഗം? അപ്പോസ്തോലന്മാരെ കൊന്നാൽ എനിക്കു രക്ഷ കിട്ടും എന്നു കരുതി; എന്നാലിതാ അതിലും ഭയങ്കരം! ഞാൻ ഇൻഡ്യയിൽവച്ച് കൊന്നവനായ അപ്പോസ്തോലൻ ഇതാ എഡേസായിൽ എന്റെ മുമ്പാകെ! അവൻ മുഴുവനും തന്നെ. അവിടെയും ഇവിടെയും ഞാൻ ഇതാ ഇളിഭ്യനായിരിക്കുന്നു' (മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പുകൾ എ. ഡി. നാലാം ശതകത്തിൽ ഒരു കച്ചവടക്കാരൻ എഡേസായിലേയ്ക്ക് കൊണ്ടുവന്നു എന്നും പ്രസ്തുത പാട്ടുകളിൽ പറയുന്നു). ഏഴാം നൂററാണ്ടായപ്പോൾ തിരുശേഷിപ്പുകളോടുള്ള ഭക്തിയും, പ്രിയവും പൂർവ്വാധികം വർദ്ധിച്ച്, ചിലയിടങ്ങളിൽ, അവയോടുള്ള കമ്പംമൂലം മോഷണങ്ങൾപോലും ഉണ്ടായിട്ടുണ്ട്. എ. ഡി. 631–നോടടുത്ത് അന്ത്യോഖ്യായിൽനിന്ന് ഒരു മോഷണം നടന്നതിനെക്കുറിച്ച് സ്ഥാനാപതികളുടെ പുസ്തകം എന്ന ഗ്രന്ഥത്തിൽ കാണാം. (Thomas Marga, Book of Governers). ഇപ്രകാരമുള്ള ബഹുമാനവും, ആരാധനാപരമായ പ്രാധാന്യവും ക്രൈസ്തവലോകത്തിൽ ഏററവും ആദ്യം ഉളവായത് റോമിലാണ്. ക്രിസ്തുമതപീഡനത്തിന്റെ കാലത്ത്, ക്രിസ്ത്യാനികൾക്ക് അനുവദിക്കപ്പെട്ടിരുന്ന, ആരാധനാസംബന്ധമായ ഏക സമ്മേളനസ്ഥലം രക്തസാക്ഷികളായവരുടെ ശവകൂടീരങ്ങൾ ആയിരുന്നു. ക്രിസ്തുസഭയുടെ സുവർണ്ണകാലമായ കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലത്ത് സഭയിൽ ദേവാലയങ്ങൾ സ്ഥാപിക്കപ്പെട്ടത് പരിശുദ്ധന്മാരുടെ ശവകുടീരങ്ങളുടെ മുകളിൽ ആയിരുന്നു. വത്തിക്കാനിലെ സെൻറ് പീറേറഴ്സ് ബസിലിക്കാ വി. പത്രോസിന്റെ ശവകുടീരത്തിന്മേലും. വയാ ഓസ്ററിയായിലെ (Via Ostia) സെൻറ് പോൾസ് ദേവാലയം വി. പൗലൂസിന്റെ തിരുശേഷിപ്പിന്മേലും പണിയപ്പെട്ടു എന്നാണ് പാരമ്പര്യം.

നാലാം നൂററാണ്ടിന്റെ അവസാനഭാഗത്തും അഞ്ചാം നൂററാണ്ടിന്റെ ആരംഭത്തിലും തിരുശേഷിപ്പുകളോടുള്ള ബഹുമാനത്തിന് ആരാധനാപര

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു ക്ഷമാപണം

**N. Varughese, Kuwait**

മായ അംഗീകാരവും, ദൈവശാസ്ത്രപരമായ വിശദീകരണവും നൽകപ്പെട്ടു. പരിശുദ്ധന്മാരുടെ കബറിടങ്ങൾ വിശ്വാസികളുടെ സന്ദർശനത്തിനായി ഒരുക്കപ്പെട്ടു. സന്ദർശകർക്ക് അനുഗ്രഹത്തിനായി തിരുശേഷിപ്പുകൾ (യഥാർത്ഥ തിരുശേഷിപ്പിനോട് സ്പർശിക്കപ്പെട്ട വസ്തുക്കൾ) അടക്കംചെയ്ത പേടകങ്ങൾ നൽകപ്പെടുകയും, അവർ അത് കഴുത്തിൽ ധരിക്കയും ചെയ്യുന്ന പതിവുണ്ടായിരുന്നു. എട്ടാം നൂററാണ്ടുവരെ തിരുശേഷിപ്പുകളെ ബഹുമാനിക്കുന്നതിൽ പാശ്ചാത്യരും പൌരസ്ത്യരും തമ്മിൽ ഒരു വ്യത്യാസം ഉണ്ടായിരുന്നു. പാശ്ചാത്യർക്ക് തിരുശേഷിപ്പ് ഒരു പരിശുദ്ധൻെറ ശരീരം ആണെങ്കിൽ, അത് വിഭജിക്കപ്പെടുവാൻ പാടില്ലായിരുന്നു. അവ മുഴുവനുംകൂടി ചേർന്നിരിക്കേണ്ടതോടൊപ്പം ഒരു സ്ഥലത്തുനിന്ന് മററൊരു സ്ഥലത്തേക്ക് കൊണ്ടുപോകുവാനും പാടില്ലായിരുന്നു. പൗരസ്ത്യവീക്ഷണത്തിൽ, തിരുശേഷിപ്പിൻെറ ഏതു് ഭാഗവും വിഭജിച്ച്, സ്ഥലം മാററി സ്ഥാപിക്കുവാൻ സാധിക്കും.

## പരിശുദ്ധന്മാരുടെ ഓർമ്മദിനാചരണം

പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകളെ സംബന്ധിച്ച്, സഭയിലെ ആചാരത്തിൻെറ ഏററം പ്രാചീനമായ തെളിവ് സ്മർണ്ണായിലെ പോളിക്കർപ്പോസിൻെറ സാക്ഷിമരണത്തെക്കുറിച്ച് പ്രതിപാദിക്കുന്ന രേഖയാണ്. അദ്ദേഹത്തിൻെറ ഭൗതികാവശിഷ്ടങ്ങൾ പ്രതിഷ്ഠിക്കപ്പെട്ട സ്ഥലത്തെക്കുറിച്ച്, പറയുകയാണ് 'അവിടെ അവർ സന്തോഷത്തോടെ വന്നുചേരുവാൻ ദൈവം സംഗതിയാക്കും. അവിടെ അദ്ദേഹത്തിൻെറ രക്തസാക്ഷിത്വദിനത്തെ ഞങ്ങൾ കൊണ്ടാടും, അതോടൊപ്പം, അദ്ദേഹത്തിനുമുമ്പ് പോരാടിയവരെയും ഞങ്ങൾ ഓർക്കും. ഇനിയും പോരാടുവാൻ ഉള്ളവരുടെ പരിശീലനത്തിനും തയ്യാറെടുപ്പിനും അത് സഹായിക്കും'. അപ്പോസ്തോലിക പ്രമാണങ്ങൾ എന്ന് കരുതപ്പെടുന്ന ഒരു രേഖയിൽ പറയുന്നു. 'അപ്പോസ്തോലന്മാർ ഇപ്രകാരം നിർദ്ദേശിച്ചു. ലോകത്തിൽനിന്ന് നല്ല സാക്ഷ്യത്തോടും ദൈവതിരുനാമത്തിനുവേണ്ടിയുള്ള കഷ്ടപ്പാടോടുംകൂടി വാങ്ങിപോകുന്നവരുടെ മരണദിനത്തെ നിങ്ങൾ ഓർക്കണം'. (Doctrine of the Apostles, Canon 18].

ഇപ്രകാരമുള്ള ഓർമ്മദിനാചരണം, രണ്ടാം നൂററാണ്ടിൻെറ ആരംഭത്തിൽ സർവ്വസാധാരണമാവുകയും, അതിൻെറ പ്രധാന ഘടകം വി. കുർബാനാനുഷ്ടാനവും ആയിരുന്നു. മൂന്നാം നൂററാണ്ടിൻെറ ആരംഭത്തോടെ മരിച്ചവർക്കുവേണ്ടിയുള്ള ക്രമമായ പ്രാർത്ഥനാസമ്പ്രദായവും, കാഴ്ചയർപ്പണവും, സാധാരണമായിതീർന്നു.

## 3. തീർത്ഥാടനം (Pilgrimage)

ഒരു ലത്തീൻ പദമായ 'Peregrinatio' എന്ന പദത്തിൽനിന്നാണ്, ഇംഗ്ളീഷിലെ Pilgrimage എന്ന പദത്തിൻെറ ആരംഭം. ഇതിൻെറയർത്ഥം "ചുററിത്തിരിയൽ' (Wandering) എന്നാണ്. മതത്തിൻെറ പശ്ചാത്തലത്തിൽ, ആത്മികാനുഭവത്തിനും, ദൈവികാനുഗ്രഹങ്ങൾക്കുമായി, ചില പ്രത്യേക സ്ഥലങ്ങളിലേയ്ക്കുള്ള യാത്രയെന്നാണ് ഈ പദത്തിൻെറ വിവക്ഷ.

ചരിത്രാതീത മനുഷ്യൻെറതന്നെ ധാർമ്മികാനുഷ്ടാനങ്ങളിൽ ഒന്നായിരുന്നു തീർത്ഥാടനം. ഇസ്രായേൽ മതത്തിൽ ഇതിന് വളരെയധികം പ്രാധാന്യം ഉണ്ടായിരുന്നു. ഗിൽഗാൽ, ശീലോ, മിസ്പാ, ഗിബയോൻ മുതലായവ പ്രധാനപ്പെട്ട തീർത്ഥകേന്ദ്രങ്ങളായിരുന്നു. കുറച്ചുകാലത്തിനുശേഷം, യെറുശലേം ദേവാലയത്തിലേയ്ക്ക് വർഷത്തിൽ മൂന്നു പ്രാവശ്യം നടത്തുന്ന തീർത്ഥാടനം മറേറതിനെയും അപ്രധാനങ്ങളാക്കി. (പെസഹാ, പെന്തികോസ്തി, കൂടാരപ്പെരുനാൾ, എന്നീ പ്രധാന പെരുനാളുകൾക്കായുള്ള യാത്ര: 1 ശമു. 1: 3–7, ആവ. 26: 2–10, 16: 16, പുറ. 23: 14–17. സങ്കീ. 41). ക്രിസ്തു സഭയിൽ തീർത്ഥാടനങ്ങൾ ഒന്നാം ശതകത്തിൽതന്നെ ആരംഭിച്ചിരുന്നു. അവയെ പ്രധാനമായി മൂന്നായി തിരിക്കാം. (a) നമ്മുടെ കർത്താവിനോട് ബന്ധപ്പെട്ട സ്ഥലങ്ങൾ (b) ഈജിപ്തിലെ സന്യാസാശ്രമങ്ങളും, പരിശുദ്ധന്മാരുടെയും സഹദേന്മാരുടെയും കബറിടങ്ങൾ (c) പ്രാദേശിക തീർത്ഥാടനങ്ങൾ.

വിശുദ്ധ നാട്ടിലേയ്ക്കുള്ള തീർത്ഥാടനത്തെ സംബന്ധിച്ച് നമുക്കു ലഭിച്ചിരിക്കുന്ന ഏററവും പുരാതനമായ തെളിവ്, കൈസര്യായിലെ യൂസേബിയസിൽനിന്നാണ്. സർദിസിലെ ബിഷപ്പായിരുന്ന മെലിത്തോ, രണ്ടാം നൂററാണ്ടിൽ (സ്വി 160) വിശുദ്ധ നാട്ടിലേയ്ക്ക് പോയതിനെ, അദ്ദേഹം വിവരിക്കുന്നു. Ecclesiastical History 4: 26, 14) കപ്പദോക്കിയായിലെ ബിഷപ്പായിരുന്ന, അലക്സാണ്ടർ, മൂന്നാം നൂററാണ്ടിൽ വിശുദ്ധ നാട്ടിലേക്ക് ഒരു തീർത്ഥാടനം നടത്തുകയുണ്ടായി. കുസ്തന്തീനോസ് ചക്രവർത്തിയുടെ മാതാവായ ഹെലനിരാജ്ഞിയുടെ യാത്ര ഒരു തീർത്ഥാടനമായി കരുതാം (എ. ഡി. 326). നാലാം നൂററാണ്ടിൽ കുസ്തന്തീനോസ് രാജാവിൻെറ നേതൃത്വത്തിൽ, വിശുദ്ധ നാട്ടിലെ പ്രധാനപ്പെട്ട സ്ഥലങ്ങളിൽ മനോഹരങ്ങളായ ദേവാലയങ്ങൾ നിർമ്മിക്കപ്പെട്ടതോടുകൂടിയാണ്, തീർത്ഥാടനങ്ങളുടെ പ്രാധാന്യവും വർദ്ധിച്ചത്. വിശുദ്ധ നാട്ടിലേക്കുള്ള തീർത്ഥാടനത്തിൻെറ പ്രാധാന്യം വർദ്ധിപ്പിക്കുവാൻ യെറുശലേമിലെ മേൽപ്പട്ടക്കാരനായിരുന്ന കൂറീലോസ് വളരെ പരിശ്രമിച്ചിട്ടുണ്ട്. വിശുദ്ധ അത്താനാസ്യോസ്, യേറുശലേം സന്ദർശനം കഴിഞ്ഞ് തിരിച്ചെത്തിയ ഒരുകൂട്ടം കന്യകമാരോട് പറയുകയാണ് 'നിങ്ങൾ രക്ഷകൻെറ ലോകജീവിതത്തിലെ വിശുദ്ധ സ്ഥലങ്ങൾ സന്ദർശിച്ച് കഴിഞ്ഞു എങ്കിൽ, പരിശുദ്ധമായ ഒരു ജീവിതം മുഖേന ക്രിസ്തുവിൽ വസിക്കുവാൻ അത് കൂടുതൽ സഹായിക്കും'. സ്വർണ്ണ

# ആൻഡമാൻസ് അന്നും ഇന്നും

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1964 ഡിസംബർ 25! പോർട്ട്ബ്ളയറിൽ ഓർത്തഡോക്സ് സഭയുടെ ആദ്യ കുർബാനയും ക്രിസ്തുമസ് ശുശ്രൂഷയും നടത്താൻ ഭാഗ്യം ലഭിച്ചു. തുടർന്ന് മദ്ധ്യ ആൻഡമാൻസിലെ ബേട്ടാപ്പൂരിലുള്ള റോമൻ കത്തോലിക്കാസഭയുടെ ഷെഡുപോലുള്ള പള്ളിയിൽ വി. കുർബാന. 19 കുട്ടികളുടെ മാമോദീസാ. ഗ്രൗണ്ടിൽ കളിക്കാൻ വരിയായി നിൽക്കുന്ന പത്തുവയസുവരെയുള്ള കുട്ടികളും കുറെ കൊച്ചുപൈതങ്ങളും. ഒരു മൂത്ത സഹോദരൻ അനുജനെ തൊട്ടുകൊണ്ടു പറയുന്നു: 'നോക്കെടാ, ഇതാണ് അച്ചൻ, മീശയുണ്ട്, തൊപ്പിയുണ്ട്'. എന്റെ മീശയ്ക്കു ചൂണ്ടിക്കൊണ്ട് പറഞ്ഞ ആ വാക്കുകൾ അക്കാലത്തു നാട്ടിൽ പല കൺവൻഷൻ പന്തലുകളിലും ഉദ്ധരിച്ചു വിവരിച്ചതിന്റെ ഫലമായി ചെറിയ പണപ്പിരിവു നടന്നു. 1965–ൽ ഫാ. പി. എം. തോമസ് പുതുപ്പാടിയിൽനിന്ന് അവിടേക്ക് അയയ്ക്കപ്പെടുവാനും ബർമ്മാക്കാരനോട് വിലയ്ക്കു വാങ്ങിയ പലക വീട് പള്ളിയാക്കി പണിയിച്ചു വി. കുർബാന അർപ്പിക്കുവാനും ഇടയായി. അച്ചൻ നാലു വർഷം അവിടെ ചെയ്ത പയനിയറിംഗ് സേവനം മലങ്കര സഭയ്ക്കും ആൻഡമാനിലുള്ള വിശ്വാസികൾക്കും വലിയ നേട്ടമായി. കഴിഞ്ഞ 25 വർഷങ്ങളായി ആ ഇടവക വളർന്നു പന്തലിച്ചതിന്റെ വലിപ്പം നേരിട്ടുകാണുവാൻ സിൽവർ ജൂബിലിയിൽ അവസരം ഉണ്ടാക്കിത്തന്ന ഇടവകയോടും ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് പിതാവിനോടും ഉള്ള നന്ദി സീമാതീതമാണ്. ഞങ്ങൾ ഒരുമിച്ചാണ് പോയതും മടങ്ങിയതും.

സിൽവർ ജൂബിലിക്കുവേണ്ടി ഞങ്ങൾ ഇരുവരും! സി. ഒ. അലക്സാണ്ടർ ശെമ്മാശ്ശനും ജനുവരി 10–ാം തീയതി രാവിലെ ഉള്ള വിമാനത്തിൽ പോർട്ട്ബ്ളയറിൽ എത്തി. ഇടവക വികാരി വി. സി. മാണി അച്ചനും, ഇടവകക്കാരിൽ ഒരു നല്ല പങ്കും ഞങ്ങൾക്ക് ഹൃദ്യമായ സ്വീകരണം വിമാനത്താവളത്തിൽവച്ചുതന്നെ നൽകി. 1976–ൽ പോർട്ട്ബ്ളയറിൽ പുതിയ പള്ളിക്കു കല്ലിട്ടെങ്കിലും ബ. പീററർ തോമസ് അച്ചൻ വികാരിയായിരുന്ന കാലത്ത് അതു പൂർത്തിയാക്കി 1984 ജനുവരിയിൽ കൂദാശ നടത്താനും സാധിച്ചു. 1990 ജനുവരി 14–ാം തീയതി ഭദ്രാസനാധിപനും ഞാനുംകൂടി കൂദാശചെയ്ത കുരിശുംതൊട്ടി രണ്ടുലക്ഷം രൂപായിൽ കൂടുതൽ ചെലവാക്കി ആ ഇടവകക്കാർ പണിയുവാൻ ഇപ്പോഴത്തെ വികാരി അത്യുൽസാഹമായി നേതൃത്വം നൽകി. ചെറിയ പോർട്ട്ബ്ളയറിൽ വലിയ പള്ളിയും വലിയ കുരിശുംതൊട്ടിയുമാണ് ഇന്നു കാണുന്നത്. ആൻഡമാൻസിലെ ആദ്യ വലിയ കുരിശുംകൊട്ടിയാണിത്.

ആൻഡമാൻസ് ദ്വീപുകളിൽ മററു രണ്ടു പള്ളികൾകൂടി പണിയിച്ചിട്ടുള്ളതിൽ ഒന്നിൽകൂടി മാത്രമെ പോകുവാൻ സമയം ലഭിച്ചുള്ളു. അത് സൗത്ത് ആൻഡമാൻസിലെ മണ്ണാർകാട്ടുള്ള സെ. ഗ്രീഗോറിയോസ് പള്ളിയാണ്. അവിടെ കുർബാന അർപ്പിക്കുവാനും ഒരവസരം ലഭിച്ചു. അവിടെ 12 സെൻറ് സ്ഥലം ദാനമായി നൽകിയത് ആ ഇടവകക്കാരൻ ശ്രീ. പി. കെ. ജോൺ ആണ്. 1974–ൽ നവംബർ 2–ാം തീയതി ബ. കെ. എം. തോമസ് അച്ചൻ അവിടെ വി. കുർബാന ആദ്യമായി അർപ്പിച്ചു. 1983 മുതൽ ഭദ്രാസനാധിപന്റെ കല്പനപ്രകാരം അത് സ്വതന്ത്ര ഇടവകയാണ്. മുപ്പതിനു താഴെ വീടുകൾ മാത്രമുള്ള ആ ഇടവകയും പുരോഗമിക്കുന്നുണ്ട്.

ഇപ്രാവശ്യം പോകാൻ സാധിക്കാതിരുന്ന രണ്ടു പള്ളികളാണ് ബേട്ടാപ്പൂർ സെ. തോമസ് പള്ളിയും രംഗത്ത് മാർ ഗ്രീഗോറിയോസ് ഇടവകയും. ബേട്ടാപ്പൂർ പള്ളി 1965–ൽ പണിയിച്ചതിനാൽ ആൻഡമാൻ–നിക്കബാർ ദ്വീപുകളിലെ ആദ്യ പള്ളി എന്നു വിളിക്കപ്പെടാവുന്നതാണ്. 30 വീടുകൾ മാത്രമുള്ള ഇടവകയാണെങ്കിലും രംഗത്ത്

---

നാവുകാരനായ വി. ഈവാനിയോസ്, തിർത്ഥാടനങ്ങൾ മുഖേനയുള്ള ആദ്ധ്യാത്മികപ്രചോദനത്തെക്കുറിച്ച് വളരെയധികം പറയുന്നുണ്ട്. നാലാം നൂററാണ്ടിൽ വിശുദ്ധ നാടുകൾ സന്ദർശിച്ച യജീറിയ (385) എന്ന സ്ത്രീയുടെ യാത്രാവൃത്താന്തം, ആദിമസഭയിലെ ആരാധനാസമ്പ്രദായത്തെയും മററും, സംബന്ധിക്കുന്ന ഒരു അമൂല്യധനമാണ്. എട്ടാം നൂററാണ്ടിൽ ഒരു സന്യാസിയായ സിപ്രിയന്റെ യെറുശലേം സന്ദർശനത്തെക്കുറിച്ച് 'സ്ഥാനാപതികളുടെ പുസ്തകത്തിൽ (Thomas Marga) പറയുന്നുണ്ട്.

വി. പത്രോസിന്റെയും വി. പൗലോസിന്റെയും കബറിടങ്ങളിലേക്കുള്ള തീർത്ഥാടനം, രണ്ടാം നൂററാണ്ടിൽ നിലവിലിരുന്നു. ഈജിപ്തിലെ മരുഭൂമിയിലെ പ്രതികൂല സാഹചര്യങ്ങളെപ്പോലും തരണംചെയ്ത്, സന്യാസാശ്രമങ്ങൾ കണ്ടുപിടിച്ച്, സന്യാസിവര്യന്മാർക്ക് കാഴ്ചകൾ നൽകുന്ന പതിവ് നാലാം നൂററാണ്ടിൽ ഉണ്ടായിരുന്നു. പ്രാദേശികമായിട്ട്, പരിശുദ്ധന്മാരുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ദേവാലയങ്ങളിലേയ്ക്കും മററുമുള്ള തീർത്ഥാടനങ്ങളും നാലാം നൂററാണ്ടിൽ നിലവിലിരുന്നു.

—o—

# കേരളത്തിലെ ക്രൈസ്തവസഭകൾ

## ഒരു ഗ്രന്ഥനിരൂപണലേഖനം

റവ. ഫാ. ഡോ. വി. സി. ശമുവേൽ

(ജി. ചേടിയത്ത് 'കേരളത്തിലെ ക്രൈസ്തവസഭകൾ' A Publication of the Oriental Institute of Religious Studies, P. B. I. Vadavathur, Kottayam, 1989. Price. Rs. 40.)

കേരളത്തിലെ ചില റോമൻകത്തോലിക്കാ ചരിത്രകാരന്മാർ വച്ചുപുലർത്തുന്ന വികലമായ ചരിത്രവീക്ഷണത്തിലേക്ക് വെളിച്ചം വീശുന്നതാണ് ഈ നിരൂപണലേഖനം.—പ.

സഭാചരിത്രവുമായി ബന്ധപ്പെട്ട വിഷയങ്ങൾ ആസ്പദമാക്കിയുള്ള നിരവധി ഗ്രന്ഥങ്ങൾ കഴിഞ്ഞ പത്തുകൊല്ലങ്ങൾക്കകമായി ബ. ഡോ. ഗീവറുഗീസ് ചേടിയത്ത് പ്രസിദ്ധീകരിച്ചുകഴിഞ്ഞു. അവയിൽ കേരള ക്രിസ്ത്യാനികളെ പ്രത്യേകം ഉദ്ദേശിച്ചു എഴുതിയ ഒരു പ്രധാന കൃതിയാണു 'കേരളത്തിലെ 'ക്രൈസ്തവസഭകൾ'. കേരളത്തിൽ പ്രവർത്തിക്കുന്ന ക്രൈസ്തവസഭകളുടെയും സമൂഹങ്ങളുടെയും എല്ലാം ചരിത്രം, വിശ്വാസപരമായ നിലപാടുകൾ, ആരാധനാപാരമ്പര്യങ്ങളിലേ പ്രധാന ഊന്നലുകൾ, ആദിയായവ ഗ്രന്ഥകാരൻ പരാമർശിക്കുന്നു. ഒരു സാധാരണക്കാരനു പോലും കേരളത്തിലെ ക്രിസ്ത്യാനികളെപ്പററി വളരെ കാര്യങ്ങൾ ഈ ഗ്രന്ഥത്തിൽ നിന്നു ലഭിക്കാവുന്നതായുണ്ട്.

ഗ്രന്ഥത്തെപ്പററി ഒരു മറുവശം ആദ്യമെതന്നെ പറഞ്ഞുകൊള്ളട്ടെ. അതിൻെറ കർത്താവായ ബ. ചേടിയത്തച്ചൻ റോമൻ കത്തോലിക്കാസഭയിൽ മലങ്കര കത്തോലിക്കാസഭാ ബന്ധം പുർലത്തി, വടവാതൂർ പൗരസ്ത്യ വിദ്യാപീഠത്തിൽ അദ്ധ്യാപകനായി സേവനമനുഷ്ടിക്കുന്ന ഒരു മാന്യദേഹമാണ്. സഭകളുടെ ഐക്യം (എക്യുമെനിസം) ഗ്രന്ഥരചനയുടെ ലക്ഷ്യമായി അദ്ദേഹം കാണുന്നുണ്ട്. എന്നാൽ അത് സഭകളെല്ലാം, പ്രത്യേകിച്ചു റോമൻ കത്തോലിക്കാസഭയുമായി വിശ്വാസപരമായി യോജ്യതയുള്ള മലങ്കര ഓർത്തഡോക്സ് യാക്കോബായസഭകൾ, റോമുമായുള്ള സംസർഗ്ഗത്തിൽ എത്തുന്നതിലാണു അദ്ദേഹം വിഭാവന ചെയ്യുന്നത്. റോമൻകത്തോലിക്കാസഭ ഉൾപ്പെടെ ലോകത്തിലുള്ള സഭകളെല്ലാം ക്രിസ്തീയ സുവിശേഷ വെളിച്ചത്തിൽ വ്യതിയാനങ്ങൾ പ്രാപിച്ച്, അവ ഒന്നുചേർന്നു പരിശുദ്ധാത്മ നിയോഗത്തിനു വിധേയരായി ഐക്യത്തിലേയ്ക്കു നീങ്ങണമെന്നുള്ള അർത്ഥത്തിലല്ല. 1930–ൽ ആർച്ചുബിഷപ്പു മാർ ഈവാനിയോസ് സ്വീകരിച്ച മാർഗ്ഗം ഓർത്തഡോക്സ്–യാക്കോബായസഭകൾ ഇന്നത്തെ സാഹചര്യത്തിനനുസരണമായി അവലംബിക്കണം. ഈ ഊന്നലാണു ബ. ചേടിയത്തച്ചൻെറ നിലപാട്. ചരിത്രപരമായി ചില സ്ക്കലിതങ്ങൾ അങ്ങിങ്ങായി ചൂണ്ടിക്കാണിക്കാവുന്നതുണ്ടെങ്കിലും വിലപിടിപ്പുള്ള വളരെ കാര്യങ്ങൾ അച്ചൻെറ ഗ്രന്ഥങ്ങളിലുണ്ട്. എന്നാൽ എക്യുമെനിസത്തെക്കുറിച്ചുള്ള ഈ പിശകായ ധാരണ അദ്ദേഹത്തിൻെറ കൃതികൾ കൊണ്ടുണ്ടാകേണ്ട പ്രയോജനം ഒരു നല്ല അളവിൽ നഷ്ടപ്പെടുന്നുണ്ട്. സഭാചരിത്രപരമായ വിഷയങ്ങളിൽ പ്രതിപക്ഷത്തിൻെറ നിലപാടുകൾ വേണ്ടവണ്ണം മനസിലാക്കി പരസ്പര ബഹുമാനം പുലർത്തുന്ന ഒരു സമീപനം റോമൻകത്തോലിക്കാ സഭയുടെ ഭാഗത്തുനിന്നു മററു സഭകളുടെ, വിശിഷ്യാ പൗരസ്ത്യ സഭകളുടെ, നേരേ ഉണ്ടാകേണ്ട കാലം അതിക്രമിച്ചിരിക്കുകയാണ്. അതു നിർവഹിക്കുവാനുള്ള ശ്രമം Church History Association of India വഴിനടക്കുന്ന വിവരം ഗ്രന്ഥകാരനു അറിവുള്ളതാണെന്നു കരുതുന്നു.

പത്ത് അദ്ധ്യായങ്ങളിലായി ഗ്രന്ഥകാരൻ, കത്തോലിക്കാസഭകൾ, ഓറിയൻറൽ ഓർത്തഡോ

---

പള്ളിയില്ലാത്തതിനാൽ അവരും ഇവിടെ ആരാധിക്കുന്നു.

റവ. ഫാദേഴ്സ് പി. എ. തോമസ്, ഗീവറുഗീസ് OIC, പി. ഒ. ജേക്കബ്, കെ. എം. തോമസ്, പി. കെ. ജോൺകുട്ടി, പി. എം. പീലിപ്പോസ്, ദാനിയേൽ, പീററർ തോമസ്, വി. സി. മാണി എന്നീ വികാരിമാരെ കൂടാതെ വി. കെ. ജോൺ അച്ചനും ആൻഡമാൻസിനു കാര്യമായ സേവനം നൽകിയിട്ടുണ്ട്. ഇപ്പോൾ മിഡിൽ ആൻഡമാൻസിനും നോർത്ത് ആൻഡമാൻസിനുംവേണ്ടി രണ്ടാമത് ഒരു വികാരിയെകൂടി നിയമിക്കുവാൻ ഭദ്രാസനാധിപൻ തിരക്കിക്കൊണ്ടിരിക്കുകയാണ്. മർത്തോമ്മാസഭയ്ക്ക് രണ്ടു വൈദികരും ഒരു സുവിശേഷകനും അവിടെയുണ്ട്.

മലങ്കരസഭയുടെ വളരുന്ന അതിരുകളിൽ സുപ്രധാനമായ ഒന്നാണ് ആൻഡമാൻസ്–നിക്കബോർ ദ്വീപുകൾ. അവിടെയുള്ള ക്രിസ്തേതരുടെ ഇടയിലും ഈ ദശവർഷംതന്നെ സുവിശേഷവേല ചെയ്യേണ്ടതാണ്. മലങ്കരസഭ മുഴുവനും ആൻഡമാൻസ്–നിക്കബോർ ഇടവകയ്ക്കുവേണ്ടി പ്രാർത്ഥിക്കണം. ഈ ചുരുങ്ങിയ ലേഖനത്തിൽ പല പേരുകളും വിട്ടുപോയിട്ടുണ്ട്. ദൈവം എവർക്കും പ്രതിഫലം നൽകട്ടെ.

—ം—

ക്സ് സഭകൾ, മാർത്തോമ്മാ സുറിയാനിസഭ, ദക്ഷിണേൻഡ്യാസഭ, തോഴിയൂർസഭ, പ്രോട്ടസ്ററൻറുസഭകൾ, ആഡ്വൻറിസ്ററു സമൂഹങ്ങൾ, പെന്തിക്കോസ്തി സമൂഹങ്ങൾ, യഹോവയുടെ സാക്ഷികൾ (റസ്സൽ മതക്കാർ), എന്നീ മതപാരമ്പര്യങ്ങളെയെല്ലാം ചർച്ചാവിഷയമാക്കുന്നു. ഈ നിരൂപണം 'കത്തോലിക്കാസഭകളെ'യും 'ഓറിയൻറൽ ഓർത്തഡോക്സുസഭകളെ'യും പ്രത്യേകം അടിസ്ഥാനമാക്കിയുള്ളതാണെന്നു ആദ്യമെ വ്യക്തമാക്കിക്കൊള്ളട്ടെ.

ഇവയിൽ കത്തോലിക്കാ സഭകളെയാണു ഗ്രന്ഥകാരൻ ആദ്യമെ പ്രതിപാദന വിഷയമാക്കുന്നത്. മൂന്നു ഭാഗങ്ങളുൾക്കൊള്ളുന്നതാണു കേരളത്തിലെ കത്തോലിക്കാസഭകൾ. അവയിൽ ഒന്നാമത്തേതു 'സിറോ–മലബാർ' എന്നു ഇന്നറിയപ്പെടുന്ന 'അപ്പസ്തോലിക സഭയാണ്'' 'കേരളത്തിലെയും ഭാരതം മുഴുവനിലെയും ഏററവും പുരാതന കൈസ്തവ സഭയാണിത്. ഈ സഭ 'മാർത്തോമാശ്ളീഹായുടെ കാലം മുതൽ ഇന്നെയോളം' 'സാർവത്രിക സംസർഗ്ഗത്തിൽനിലനിന്നു'. രണ്ടാമത്'', മലങ്കര കത്തോലിക്കാസഭ'യാണ്. സ്വന്തസഭാവിഭാഗത്തെക്കുറിച്ചു ഗ്രന്ഥകർത്താവു സിറോ–മലബാർ വിഭാഗത്തെപ്പോലെ ബൃഹത്തായ അവകാശം ഒന്നും ചെയ്യുന്നില്ല. 1653–ൽ അതിനു സാർവത്രികബന്ധം നഷ്ടപ്പെട്ടുപോയി എന്നും പിന്നീടു 1930–ൽ അതു 'കത്തോലിക്കാ സഭയുമായുള്ള സമ്പൂർണ്ണമായ ഐക്യത്തിലും കൂട്ടായ്മയിലും' എത്തിച്ചേർന്നു എന്നുമാണു ഗ്രന്ഥകർത്താവിന്റെ ഊന്നൽ. മൂന്നാമത്തേതായ ലത്തീൻസഭ 'റോമിലേ അപ്പസ്തോലികസഭയുടെ ഭാഗമാണ'.

ഈ വിധത്തിൽ ചരിത്രം ഏകപക്ഷീയമായി നിസങ്കോചം പരാമർശിക്കുന്നതാണു നിഷ്പക്ഷത പാലിക്കുവാൻ ആഗ്രഹിക്കുന്ന ചരിത്രകാരന്മാരെ വിഷമിപ്പിക്കുന്നത്. ഇതുപോലെയുള്ള മററു ചിലതെല്ലാം താഴെ ചൂണ്ടിക്കാണിക്കുന്നുണ്ട്. ഈ വിവരണത്തെപ്പററി ചില വസ്തുതകൾ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. സിറോ–മലബാർസഭ മാർത്തോമാശ്ളീഹായുടെ കാലം മുതൽ മുറിയാതെ കേരളത്തിൽ നിന്നു ക്രൈസ്തവ സമൂഹം മുഴുവനും ഉൾക്കൊള്ളുന്നതാണെന്നു ഗ്രന്ഥകാരൻ പിന്നീടുള്ള ഭാഗങ്ങളിൽ വാദിക്കുന്നില്ല. 17–ാം നൂററാണ്ടിൽ പുരാതന ഇൻഡ്യൻ സഭയിൽ ഒരു വിഭജനമുണ്ടായി; അതിലൊരു വിഭാഗം മാത്രമാണു

സിറോ—മലബാർ സഭ എന്നു അദ്ദേഹം അവിടെ സമ്മതിക്കുന്നു.

ഇവിടെ ഒരു ചോദ്യം ഉദിക്കുന്നു. അപ്പോസ്തോലിക കാലം മുതൽ 16—ാം നൂററാണ്ടു വരെ ഒന്നായി നിലനിന്നിരുന്ന മലങ്കര സഭയ്ക്കു ആ കാലങ്ങളിൽ എന്തു സാർവത്രിക ക്രൈസ്തവ ബന്ധമായിരുന്നു ഉണ്ടായിരുന്നത്. ആ സഭയ്ക്കു പുരാതന പേർഷ്യൻ സഭയുമായി വേഴ്ചയുണ്ടായിരുന്നു എന്നു ചേടിയത്തച്ചൻ തന്നെ സമ്മതിക്കുന്നുണ്ട്. പേർഷ്യൻസഭയ്ക്കു ഏകദേശം 5—ാം നൂററാണ്ടിന്റെ മദ്ധ്യം മുതലെങ്കിലും മററൊരു സഭയുമായും സംസർഗ്ഗമണ്ടായിരുന്നില്ല. 1551 മുതൽ ആ സഭയിലെ ഒരു വിഭാഗം റോമൻ കത്തോലിക്കാ സഭയുമായി സമ്പർക്കത്തിൽ വന്നു, അതിനുമുൻമ്പ് പേർഷ്യൻ സഭയ്ക്ക് റോമൻ കത്തോലിക്കാ സഭയുമായി എപ്പോഴം, എന്തു ബന്ധമുണ്ടായിരുന്നു?

17—ാം നൂററാണ്ടിലുണ്ടായ മലങ്കര സഭയിലെ വിഭജനത്തിനുശേഷം സിറോ—മലബാർ സഭയെപ്പററി 'പഴയകൂററു'കാരെന്നും, മാർതോമ്മാ ഒന്നാമന്റെ കൂടെ നിന്നവരെപ്പററി 'പുത്തൻകൂററ്'കാരെന്നും പേരുണ്ടായി എന്നാണു ഗ്രന്ഥകാരന്റെ പ്രസ്താവന. അതിനാധാരമായി അദ്ദേഹം പറയുന്നു. സിറോ—മലബാർസഭ 'അന്നുവരെ ഉപയോഗിച്ച പേർഷ്യയിലെ പൗരസ്ത്യ സുറിയാനി ക്രമങ്ങൾ തുടർന്നതിനാൽ' അവരെ പഴയകൂററുകാരെന്നും, മാർതോമ്മാ ഒന്നാമന്റെ കൂടെനിന്നവർ പുരാതന ക്രമങ്ങളുപേക്ഷിച്ച് അന്ത്യോക്യൻ ആരാധനക്രമം സ്വീകരിച്ചതിനാൽ അവർ പുത്തൻ കൂററുകാരെന്നും അറിയപ്പെടുവാൻ തുടങ്ങി, എന്ന്.

ഇവിടെയും ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നതു വളച്ചെടുത്ത സത്യമാണ്. സിറോ—മലബാർ സഭ പേർഷ്യൻ സുറിയാനി ക്രമങ്ങളെ ലത്തീൻ സഭയ്ക്കു സ്വീകാര്യമായ വിധം രൂപഭേദം ചെയ്തനിലയിൽ മാത്രമേ ഉപയോഗത്തിൽ വരുത്തിയൊള്ളു. അതിനാൽ സിറോ—മലബാർ സഭ 1599 ലും അതിനുശേഷവും ആയി പാശ്ചാത്യ മിഷണറിമാർ രൂപപ്പെടുത്തിയ ഒരു പുതിയ സഭയായിരുന്നു. മാർതോമാ ഒന്നാമന്റെ കൂടെനിന്ന സഭാവിഭാഗം അന്ത്യോക്യൻ ആരാധനക്രമം ഉപയോഗത്തിൽ വരുത്തിയതു ക്രമേണയും മനുഷ്യരുടെ വികാരങ്ങളെ മാനിച്ചും മാത്രമായിരുന്നു. അതിനു മുമ്പു തന്നെ 'പഴയകൂർ', 'പുത്തൻകൂർ' എന്ന പേരുകൾ ഉപയോഗത്തിൽ വന്നുകഴിഞ്ഞിരുന്നു. 19—ാം നൂററാണ്ടുവരെയും ഒരു ദുർബലവിഭാഗമായിക്കഴിഞ്ഞുവന്ന മാർതോമായുടെ അനുയായികളെ പാശ്ചാത്യ മിഷണറിമാരുമായിചേർന്നു സിറോ—മലബാർ സഭ അതിന്റെ പ്രാബല്യം ഉപയോഗിച്ചുകീഴ്പ്പെടുത്തുവാൻ ചെയ്ത ശ്രമങ്ങളിലൊന്നായിരുന്നു ഈ പേരിടീൽ. ചരിത്രപരമായി അതെങ്ങനെ നിർവഹിച്ചു എന്ന വിഷയം ശരിയായ പഠനം ആവശ്യമുള്ള ഒന്നാണ്.

59—ാം പുറം മുതൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളെപ്പററി ഗ്രന്ഥകർത്താവു ചെയ്യുന്ന പരാമർശം ആസ്പദമാക്കി പലവസ്തുതകൾ ചൂണ്ടിക്കാണിപ്പാനുണ്ടെങ്കിലും, സ്ഥലമിവിടെ അനുവദിക്കുമോ എന്ന ശങ്കകൊണ്ടു, അതിനൊരുമ്പെടുന്നില്ല. ചിലവസ്തുതകൾ മാത്രം എടുത്തു പറയാം.

1. 59—ാം പുറത്തുകാണുന്ന പ്രതിപാദനം ചരിത്രപരമായ അജ്ഞത പ്രകാശിപ്പിക്കുന്നു എന്നു പറയുവാൻ മടിയുണ്ടെങ്കിലും, അതാണു വാസ്തവം എന്നു പ്രസ്താവിക്കുന്നതു തികച്ചും ഉത്തരവാദിത്ത ബോധത്തോടെയാണ്. ലഭ്യമായ മൂലരേഖകൾ അടിസ്ഥാനമാക്കി ഈ വിഷയം The Council of Chalcedon Re examined, C.L.S., Madras, 1977—ൽ ഈ ലേഖകൻ പരാമർശിച്ചിട്ടുണ്ട്. 451—ൽ നടന്ന കല്ക്കദൂൻ സുന്നഹദോസ് അതു നടന്ന കാലംമുതൽ 536 വരെയും ഒരു സഭയിൽ ഒരു കക്ഷിപിരിവുണ്ടാക്കി. ഇരുകക്ഷികളും പരസ്പരസമ്പർക്കം കൂടാതെ ഒരു സഭയിൽ തന്നെ കഴിയുകയും ചെയ്തു. അതു സാധിതമായതു 475—മുതൽ 518 വരെയുള്ള പൗരസ്ത്യ നാടുകളിലെ രാഷ്ട്രീയാന്തരീക്ഷം കല്ക്കദൂൻ വിരുദ്ധർക്കു വളരെ അനുകൂലമായിവന്നതുകൊണ്ടായിരിന്നു. ചക്രവർത്തിമാരായിവന്ന

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



മറിയാമ്മ രാജൻ, അടൂർ.

ബാസിലിസ്ക്കോസും അനസ്ത്താസ്യോസും അവരെ തുറന്നു സഹായിച്ചു. രണ്ടുപേരുടെയും കാലങ്ങൾക്കിടയിൽ ഭരണഭാരം വഹിച്ച സീനോ കല്ക്കദൂനെ തഴഞ്ഞുവിട്ടുകൊണ്ട് ഹെനോത്തിക്കോൻ എന്ന പ്രമാണത്തിന്റെ അടിസ്ഥാനത്തിൽ രണ്ടു കക്ഷികളെയും തമ്മിൽ രജ്ജിപ്പിക്കുവാൻ ഒരു ശ്രമം ഈജിപ്തിൽ നടത്തി. ആ പ്രമാണത്തെ സ്വീകരിച്ചുകൊണ്ടു അലക്സാന്ത്ര്യായിലെ പാത്രിയർക്കീസായിരുന്ന പത്രോസ് മങ്ങോസു സമാധാനത്തിനു വഴിപ്പെട്ടു. എന്നാൽ ഈജിപ്തിലെ സന്യാസിമാരിൽ ഒരുകൂട്ടം പാത്രിയർക്കീസിനെയും സമാധാനത്തെയും എതിർത്തു. ആ സന്യാസിമാരെ 'തലവനില്ലാത്ത' എന്ന അർത്ഥത്തിൽ വിളിച്ച പേരാണു 'അകേഫാലി', അസെഫയോയ് എന്നു ചേടിയത്തച്ചൻ പറയുന്ന കൂട്ടർ. അവർ കല്ക്കദൂൻ വിരുദ്ധരായിരുന്നു എങ്കിലും, പൗരസ്ത്യ നാടുകളിലെ കല്ക്കദൂൻ വിരുദ്ധരിൽ ഒരു ചെറിയ ന്യൂനപക്ഷം മാത്രമായിരുന്നു. പത്രോസ് മങ്ങോസ് പാത്രിയർക്കീസിന്റെ പിൻഗാമിയുമായി അവർ രമ്യപ്പെടുകയും ചെയ്തു.

2. ആ ഭാഗത്തു തന്നെ 'ഓർത്തഡോക്സ്' എന്ന പദം ആസ്പദമാക്കിയുള്ള ഗ്രന്ഥകർത്താവിന്റെ പ്രതിപാദനം തെററിദ്ധാരണ ഉളവാക്കുന്നതാണ്. എല്ലാ സഭാപാരമ്പര്യങ്ങളും അവരവരുടെ നിലപാടിനെ ഓർത്തഡോക്സ് എന്നു അവകാശപ്പെടും. പൂർവകാലങ്ങളിൽ കല്ക്കദൂനെ സ്വീകരിക്കുന്നവർ സ്വീകരിക്കാത്തവരെ 'ദിയാക്രിനോമെനൊയ്' (now conformists) എന്നും, തങ്ങളെത്തന്നെ 'ഓർത്തഡോക്സ്' എന്നും വിളിച്ചു വന്നു. കല്ക്കദൂൻ വിരുദ്ധർ സ്വയം 'ഓർത്തഡോക്സ്' എന്നും മററുള്ളവരെ 'കല്ക്കദൂൻ' 'മെൽക്കായക്കാർ' (രാജാവിനോടു ചേർന്നവർ) എന്നും പറഞ്ഞുവരുന്നു. കേരളത്തിൽ തന്നെ കൊല്ലത്തെ തരിസാപള്ളിയിലേ 'തരിസാ' സുറിയാനിയിലെ 'ത്രീസൊ' (ഓർത്തഡോക്സ്) ആയിരുന്നു എന്നു ന്യായമായി അനുമാനിക്കാം.

3. 102–103. വശങ്ങളിൽ 'തെഗ്രീസ്കാതോലിക്കാ'യെപ്പററിയുള്ള പ്രതിപാദനം കോട്ടയത്തെ കാതോലിക്കേററിനെ ഒന്നു തരംതാഴ്ത്തിക്കാണിക്കുവാൻ ഉദ്ദേശിച്ചുള്ളതല്ലേ എന്നു തോന്നിപ്പോകും. അതെങ്ങനെയിരുന്നാലും, 1860–ൽ തെഗ്രീസ് കാതോലിക്കാസ്ഥാനം അന്ത്യോക്യൻ സുറിയാനിസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിർത്തൽചെയ്തു എങ്കിൽ, എന്താണ് അതിന്റെ അർത്ഥം? ആ തീരുമാനം മലങ്കരസഭയെ ബാധിക്കുന്നതാണോ? കാതോലിക്കാസ്ഥാനം മലങ്കരസഭയ്ക്കു ആവശ്യമുള്ളതായി ഈ സഭയ്ക്കു ബോധ്യമാകുകയും അതു നിലവിൽ വരുത്തുകയും ചെയ്തുകൂടെന്നു ആ തീരുമാനം അർത്ഥമാക്കുന്നുണ്ടോ?

4. 114–മുതലുള്ള വശങ്ങളിൽ 'ഓർത്തഡോക്സ്സഭയും കത്തോലിക്കാ പുനരൈക്യവും' എന്ന ശീർഷകത്തിലുള്ള ഗ്രന്ഥകാരന്റെ പരാമർശം വളരെ തെററിദ്ധാരണ നിറഞ്ഞതാണ്.

16–ാം നൂററാണ്ടുവരെ ഒന്നായിക്കഴിഞ്ഞശേഷം പാശ്ചാത്യമിഷണറിമാരുടെ പ്രവർത്തനം നിലവിൽ വരുത്തിയ പരിതസ്ഥിതിയിൽ പരസ്പരം ഭിന്നിച്ചുപോയ രണ്ടു സഭാസമൂഹങ്ങൾ അന്യോന്യം ഒരുമിക്കുന്നു എന്ന ആശയമാണെങ്കിൽ, അതു ഞങ്ങൾക്കു സ്വീകാര്യമാണ്. 'ഉദരണ സ്വാതന്ത്ര്യവും വ്യക്തിത്വവും കാതോലിക്കേററു സ്ഥാപനംവഴി ഉറപ്പുവരുത്തിയ ഓർത്തഡോക്സുകാരാണു പത്രോസിന്റെ റോമാസിംഹാസനവുമായുള്ള ഐക്യം (സംസർഗം) എന്ന ആശയം മുന്നോട്ടു വച്ചത്. അവർക്കെ അതു സാധ്യമാകാമായിരുന്നുള്ളൂ', 'മലങ്കര ഓർത്തഡോക്സുസഭയും മലങ്കര യാക്കോബായ സഭയുംകൂടി 20 ലക്ഷത്തിൽ താഴെ ജനങ്ങളെയൊള്ളൂ. പത്രോസിന്റെ പിൻഗാമിയായ റോമാ മാർപാപ്പാ അദ്ധ്യക്ഷനായിയുള്ള സഭയിൽ ഇപ്പോൾ 8500 ലക്ഷം ആളുകളുണ്ട്', എന്നും മററുമുള്ള പ്രസ്താവനകൾ തികച്ചും ബാലിശങ്ങളായി മാത്രമെ ഞങ്ങൾക്കുതോന്നുന്നുള്ളു. അതുപോലെ 116–ാംവശത്തു 24–ാംഅടിക്കുറിപ്പിൽ മാർ ഈവാനിയോസിന്റെ സർവകലാശാലാ യോഗ്യത സ്ഥാപിക്കുവാൻ ഗ്രന്ഥകാരൻ യത്നിക്കുന്നതു ഒരു ഉദ്ധരണികൊണ്ടാണ്. അദ്ദേഹത്തിനു മദ്രാസു യൂണിവേർസിററിയുടെ എം. ഏ. ബിരുദം ഉണ്ടായിരുന്നു. എങ്കിലും, സെറാംപൂർ കോളജിൽ നിന്ന് എന്തു divinity degree ഉണ്ടായിരുന്നു എന്നതിനു ഉദ്ധരണിയെക്കാൾ തെളിവാണാവശ്യം.

ബ. ചേടിയത്തച്ചന്റെ ഗ്രന്ഥരചനാപാടവത്തെഹാർദ്ദവമായി അനുമോദിക്കുന്നു. എന്നാൽ എക്യുമെനിസത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ ധാരണ തിരുത്തുകതന്നെവേണം. അതുപോലെ പൗരസ്ത്യസഭകളുടെ ചരിത്രവും റോമൻ കത്തോലിക്കാ സഭകളുടെ ആഗോള കേന്ദ്രീകൃതഭരണ വ്യവസ്ഥയെ ചോദ്യം ചെയ്യുന്ന നിലപാടും ബഹുമാന പൂർവം മനസിലാക്കുകയും വേണം.

—o—




## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. വചനിപ്പുസമയത്ത് ആദാമ്യ പാപം നീക്കിയതെങ്ങനെ?

എം. ഈ. കോശി, കളമശ്ശേരി.

കൃപ എന്നതിന് തൈബൂസോ എന്നാണ് അർത്ഥം. 'കൃപനിറഞ്ഞവളേ' എന്ന വാക്കിനാൽ 'തൈബൂസോ' നന്മയല്ല കൃപയാണ് ഉദ്ദേശിക്കുന്നത്. കൃപ അനർഹരെ ശുദ്ധീകരിക്കുന്നതാണ്. മാതാവിൻെറ ജഡം വീഴ്ചപ്പെട്ട മാനവരാശിയുടെതായിരുന്നു. കൃപയാൽ ശുദ്ധീകരിച്ചാണ് മനുഷ്യാവതാരം ചെയ്തത്. അല്ലെങ്കിൽ നമ്മുടെ മാനവരാശിയുടെ ശുദ്ധീകരണം നടന്നില്ല എന്നുവരും.

2. കാനായിലെ കല്ല്യാണവീട്ടിൽ വെള്ളം വീഞ്ഞാക്കിയതു മാതാവിൻെറ മദ്ധ്യസ്ഥതയുടെ ഫലമായിരുന്നുവോ ? (Do)

യോഹ. 2– വായിച്ചാൽ ആണെന്നുവ്യക്തം. അതിശയം പ്രവർത്തിപ്പാൻ സമയമാകാതിരുന്നിട്ടുപോലും മാതാവിൻെറ മദ്ധ്യസ്ഥതയാൽ ഒന്നാം അടയാളം യേശു ചെയ്കയായിരുന്നു.

3. ഓശാനക്കുരുത്തോല ക്രിസ്തുമസുരാത്രിയിൽ എരിക്കുന്നതെന്തിന്? (Do)

ക്രിസ്തുവിൻെറ ജനനം പഴയതിൻെറ അവസാനവും പുതിയതിൻെറ ആരംഭവുമായിരുന്നു. ക്രിസ്തുവിനെ പുകഴ്ത്തിയവർ വെളിച്ചം നല്കുന്നു. യരുശലേം ദേവാലയത്തിലേയ്ക്കുള്ള തൻെറ എതിരേല്പു ജനനശേഷമാണെങ്കിലും യഹൂദപെരുനാളിൻെറ സൂചനയായിരുന്നു എരിക്കപ്പെട്ട കുരുത്തോല. ഇങ്ങനെയുള്ള സൂചനകൾക്ക് ഡോഗ്മാപോലെ സുനിശ്ചിത അർത്ഥമില്ല. പല വിധത്തിൽ വ്യാഖ്യാനിക്കാവുന്നവയാണ്.

4. പ്രതിഷ്ഠാശുശ്രൂഷ 12 വയസായവർക്ക് നടപ്പിലായോ? (Do)

കല്പനകൾ പള്ളികൾക്കയച്ചു. ചില വൈദീകർ നടത്തിത്തുടങ്ങി മററുള്ളവരും നടത്തുവാൻ കടപ്പെട്ടവരാണ്.

5. എബ്രായർ 10: 21–24 വരെ വ്യാഖ്യാനിച്ചാൽ കൊള്ളാം.

കെ. വി. വറുഗീസ്, ബോട്ടപൂർ.

പഴയനിയമ പുരോഹിതന്മാർ ദിവസേന യാഗം കഴിക്കേണ്ടിവന്നു. യേശുവോ ഒരിക്കലായി സ്വയം പരമയാഗമായി അർപ്പിച്ചു. അതിനാൽ മൃഗബലി എന്നേക്കുമായി അവസാനിച്ചു. ഒരിക്കലായി കർത്താവു അർപ്പിച്ച, കാൽവറിയിലെ ബലി വി. കുർബാനയിൽ ആവർത്തിക്കുകയല്ല, തുടരുകയാണ് ഒരിക്കലായി അർപ്പിച്ച പരമയാഗത്തിൽ നാം പങ്കാളികളാകയാണു വി. കുർബാന വഴി.

6. സങ്കീ 4:4 'കോപിപ്പീൻ, പാപം ചെയ്യാതിരിപ്പീൻ' എന്ന M.O.C. കുടുംബാരാധന തർജ്ജിമ 'നടുങ്ങുവീൻ, പാപം ചെയ്യാതിരിപ്പീൻ' എന്നല്ലെവേണ്ടത്. സി. എം. മാത്യു ഇരവിപേരൂർ

കോപിപ്പീൻ എന്നായാലും നടുങ്ങുവീൻ എന്നായാലും രണ്ടും കല്പനയല്ല. കോപിച്ചാലും നടുങ്ങിയാലും പാപം ചെയ്യാതിരുപ്പീൻ എന്നാണ് അർത്ഥം. പി. ഓ. സി. ബൈബിളിൽ 'കോപിച്ചുകൊള്ളുക' എന്നും ഓശാന ബൈബിളിൽ 'കോപിച്ചോളൂ' എന്നും പാമ്പാക്കുട നമസ്ക്കാരത്തിലും മററു പഴയ നമസ്ക്കാരങ്ങളിലും 'കോപിപ്പീൻ' എന്നു മാണു കാണുന്നത്. 'കോപിപ്പീൻ' എന്ന തർജ്ജിമയായിരിക്കും കൂടുതൽ നല്ലത്.

.7 'ദൈവമേ നീ പരിശുദ്ധൻ' എന്നതിനു പകരം 'ദൈവമേ നീ ശുദ്ധമുള്ളവൻ' എന്ന് ഇന്നും ചിലർ ചൊല്ലുന്നതു ശരിയോ? (Do)

ചൊല്ലുന്ന ആളിൻെറ ഹൃദയത്തിൽ ആരാധനയുടെ ആത്മീക അനുഭൂതിയുണ്ടോ എന്നതാണു പ്രധാന ചോദ്യം 'പരിശുദ്ധൻ' എന്നു പറഞ്ഞാലും ദൈവം മററു പരിശുദ്ധന്മാർക്ക് തുല്ല്യനാണോ? ഒരുവാക്കും ദൈവവിശുദ്ധിയുടെ വലിപ്പം കാണിപ്പാൻപോരാ. ഏകീകരണത്തിനുവേണ്ടി 'ദൈവമേ നീ പരിശുദ്ധൻ' എന്നുതന്നെ ഏവരും ചൊല്ലുന്നതാണ് നല്ലത്.

8. 'ക്രൂശിക്കപ്പെട്ടവനേ' എന്നോ 'ക്രൂശിൽ തൂങ്ങപ്പെട്ടവനേ' എന്നോ ശരി? (Do)

ആദ്യത്തേതാണു ശരി.

9. 'കൃപനിറഞ്ഞ മറിയമേ' എന്നതിനു പകരം 'നന്മനിറഞ്ഞ മറിയമേ' എന്നു ചൊല്ലാമോ? (Do)

പാടില്ല. നന്മനിറഞ്ഞവൻ പുത്രൻതമ്പുരാൻ മാത്രമാണ്.

10. പാപത്തിൽ എൻെറ മാതാവെന്നെ ഗർഭം ധരിച്ചു' എന്നു പുതിയനിയമത്തിലെ വിവാഹബന്ധത്തിൻെറ വെളിച്ചത്തിൽ ചൊല്ലണമോ? (Do)

51–ാം മസുമൂർ ചൊല്ലുമ്പോൾ അതു വിട്ടു ചൊല്ലുന്നവരുണ്ട്. എന്നാൽ ദാവീദിൻെറ സങ്കീർത്തനമായി അതു ചൊല്ലുന്നതിനു മനസാക്ഷിക്കുത്തലിൻെറ ആവശ്യമില്ല.

11. മാർത്തോമ്മാ ശ്ലീഹായുടെയും പരുമല തിരുമേനിയുടെയും പേരുകൾ യാക്കോബായക്കാർ തുബ്ദേനിൽ ചേർത്തു. നാം എന്തുകൊണ്ട് ചേർക്കുന്നില്ല. ഉമ്മൻ മാത്യു സൗദിഅറേബ്യ.

നമ്മുടെ തുബദേനിൽ പരിഷ്ക്കരണം പ. സുന്നഹദോസ് നടത്തിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ ഈ പേരുകൾ രണ്ടും തുബ്ദേനിൽ പട്ടക്കാർ ചൊല്ലുന്നതിന് സിന്നഡ് അനുവദിച്ചിട്ടുണ്ട്. ★

# മാർ ഗ്രീഗോറിയോസ് ഓഡിറേറാറിയം ഉത്ഘാടനംചെയ്തു

പരുമല: പുതിയതായി പണിതീർത്ത മാർ ഗ്രീഗോറിയോസ് ഓഡിറേറാറിയത്തിൻെറ ഉൽഘാടനം ഫെബ്രുവരി 9–ാംതീയതി രാവിലെ 10 മണിക്ക് പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി നിർവഹിച്ചു. സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. വൈദീകട്രസ്ററി ഫാ. മത്തായി നൂറനാൽ, പി. ജെ. കുര്യൻ എം. പി., തോമസ് കുതിരവട്ടം എം. പി., ജേക്കബ് തോമസ് അരികുപുറം എന്നിവർ ആശംസാപ്രസംഗം നടത്തി. എഞ്ചിനീയർ ഏ. എം. മാത്യു റിപ്പോർട്ട് വായിച്ചു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി സ്വാഗതവും സഭാസെക്രട്ടറി പോറം മത്തായി കൃതജ്ഞതയും പറഞ്ഞു. മാർ പക്കോമിയോസ്, മാർ എപ്പിപ്പാനിയോസ്, മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും തേയോഫോറോസ് റമ്പാനും, സഭാ ട്രസ്ററി പി. സി. ഏബ്രഹാമും അനേകം വൈദികരടക്കം വലിയ ഒരു ജനക്കൂട്ടവും ഉത്ഘാടനത്തിൽ പങ്കുകൊണ്ടു.

കേരളത്തിലെ ഏററവും വലിയ ഓഡിറേറാറിയം എന്ന് വിശേഷിപ്പിക്കാവുന്ന ഈ കെട്ടിടം പരുമല സെമിനാരി കോമ്പൗണ്ടിലാണ് പണിതീർത്തിട്ടുള്ളത്. ഇരുപതിനായിരം ചതുരശ്ര അടി വിസ്തീർണ്ണമുള്ള ഈ ഓഡിറേറാറിയത്തിൽ 2700–ൽ പരം ആളുകൾക്ക് ഇരിപ്പിടസൗകര്യമുണ്ട്. മലങ്കര അസോസ്യേഷൻ യോഗം പോലുള്ള വലിയ യോഗങ്ങൾ ഇവിടെ സംഘടിപ്പിക്കാവുന്നതാണ്.

പരുമല പള്ളിയിൽ നടക്കുന്ന ചടങ്ങുകളോടനുബന്ധിച്ചുള്ള പാർട്ടികൾക്കും മദ്ധ്യകേരളത്തിൽ നടക്കുന്ന മീററിംഗുകൾക്കും, സെമിനാറുകൾക്കും, കോൺഫറൻസുകൾക്കുമെല്ലാം ഇത് ഉപയോഗിക്കാവുന്നതാണ്. കൂടാതെ 1800–ൽ പരം പേർക്ക് ഒരേ സമയം ഭക്ഷണം കഴിക്കുവാൻവേണ്ട മേശകളും കസേരകളും ഇവിടെ സജ്ജീകരിച്ചിട്ടുണ്ട്.

T ആകൃതിയിലുള്ള ഈ ഓഡിറേറാറിയം ആവശ്യമനുസരിച്ച് മൂന്നായി വിഭജിച്ച് ഒരേസമയം തന്നെ മൂന്നു ചടങ്ങുകൾ സംഘടിപ്പിക്കാവുന്ന രീതിയിലാണ് ക്രമീകരണം. മൂന്നു കാർ പോർച്ചുകളും കാർ പാർക്ക് ചെയ്യുവാനുള്ള വിശാലമായ സ്ഥലസൗകര്യവുമുണ്ട്. ഓഡിറേറാറിയത്തിനടുത്തുള്ള ബഹുനിലകെട്ടിടത്തിൽ 72 ഡബിൾ റൂമും രണ്ട് ഡോർമിറററിയുമുള്ളതിനാൽ സെമിനാറുകൾ കോൺഫറൻസുകൾ മുതലായ ചടങ്ങുകൾക്കായി ഇവിടെ എത്തുന്നവർക്ക് താമസസൗകര്യവും ഉണ്ടായിരിക്കും.

ഓഡിറേറാറിയത്തിൻെറ സീലിംഗ് ഒരു പ്രത്യേക മാതൃകയിൽ ആകർഷണീയമായ രീതിയിലാണ് പണിതീർത്തിട്ടുള്ളത്. നൂറോളം പങ്കകളും അത്രയും തന്നെ ട്യൂബ്ലൈററുകളും ഘടിപ്പിച്ചിട്ടുണ്ട്. വളരെ വിസ്തൃതമായതും ഉയരമുള്ളതുമായ സ്റേറജിൽതന്നെ ഗ്രീൻ റൂമും ടോയ്ലററും ഏർപ്പെടുത്തിയിട്ടുണ്ട്.

മുപ്പതുലക്ഷത്തിൽപരം രൂപാ മുടക്കി ആധുനിക സൗകര്യങ്ങളോടുകൂടി പണികഴിപ്പിച്ചിട്ടുള്ള ഈ ഓഡിറേറാറിയം ഓർത്തഡോക്സ് സഭയുടേതെന്നപോലെ പൊതുവായ മററു ചടങ്ങുകൾക്കും പ്രയോജനപ്പെടുത്താവുന്നതാണ്.

എറണാകുളത്തുള്ള 'ശ്രീ. കെ. തോമസ് ജോർജ്, ശില്പി' ആണ് ഇതിൻെറ ആർക്കിടെക്ട്. പണികൾ ഏറെറടുത്തു നടത്തിയത് മെസേഴ്സ് ജോയി അസ്സോഷ്യേററ്സ്, ബുധന്നൂർ, ചെങ്ങന്നൂർ ആണ്.





# പ്രാർത്ഥന, നോമ്പ്, ഉപവാസം

കുഞ്ഞുമോൻ. വാരിക്കാട്

അനുതാപത്തിന്റെയും ആത്മീയ ഒരുക്കത്തിന്റെയും അവസരമാണ് നോമ്പ്. ഇന്ന് നോമ്പ് എന്നു കേൾക്കുമ്പോൾ അനേകരുടെയും മനസിൽ ഉയരുന്ന ചിന്ത മത്സ്യം, മാംസം, മുട്ട മുതലായവ വെടിയേണ്ട അവസരം എന്ന അർത്ഥത്തിലാണ്. എന്നാൽ അത് നോമ്പിന്റെ ശരിയായ ഒരു ചിത്രമല്ല. അതുപോലെ തന്നെ ആത്മീകവും ആന്തരീകവുമായ ഒരുക്കത്തിന്റെ പ്രതീകമായിട്ടാണ് ഭക്ഷണത്തിൽനിന്നും ഉപവസിക്കുന്നത്. ഭക്ഷണ കാര്യങ്ങളിൽ ചില വർജ്ജനകൾ ആചരിച്ചതുകൊണ്ടുമാത്രമായില്ല. ജഡാഭിലാഷങ്ങളെ മുഴുവൻ നിയന്ത്രിച്ച് ശിക്ഷണത്തിലും ആത്മസംയമനത്തിലും സ്വയം നിലനിർത്തുവാനും കഴിയണം. അനുതപിച്ച് ദൈവോന്മുഖമായി ജീവിക്കുന്നുയെന്ന അർത്ഥത്തിലാണ് ഭക്ഷണം ഉപേക്ഷിക്കുന്നത്. ഭക്ഷണത്തിലും ലൗകികസുഖങ്ങളിലും ആശ്രയിച്ച് നശിപ്പിച്ചുകളയുവാനുള്ളതല്ല മനുഷ്യശരീരം. ദൈവമന്ദിരമാക്കിത്തീർക്കുവാനാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. ഉപവാസംകൊണ്ട് അർത്ഥമാക്കുന്നത് ജീവിതപരിവർത്തനമാണ്. യഥാർത്ഥ ജീവിതപരിവർത്തനമെന്നത് പാപബോധമുണ്ടാകുന്നതുമാത്രമല്ല; പാപത്തിന്റെ വഴികളെ പൂർണ്ണമായി ഉപേക്ഷിക്കുന്നതുകൂടിയാണ്. മാത്രമല്ല സ്വർഗാത്മകമായി സുകൃതങ്ങൾ വർദ്ധിപ്പിക്കുവാനും പുണ്യപരിശീലനങ്ങൾ നേടുവാനും സാധിക്കണം. വർജ്ജനങ്ങൾ അതിൽതന്നെ ഒരന്ത്യമല്ല. അവ ദൈവരാജ്യാനുഭവത്തിലേക്കുള്ള പരിശീലനമായി കാണേണ്ടിയിരിക്കുന്നു.

ആത്മീകതയുടെ അടിസ്ഥാനമാണ് പ്രാർത്ഥനയും, നോമ്പും, ഉപവാസവും. ഇവ ആത്മതപനത്തിനും ആത്മ ശുദ്ധീകരണത്തിനും അവസരം നൽകുന്നു. ഈ അടിസ്ഥാനത്തിലാണ് ക്രിസ്തീയപാരമ്പര്യത്തിൽ ഇവയ്ക്ക് ഉന്നതസ്ഥാനം നൽകിയിട്ടുള്ളത്. മാത്രമല്ല കർത്താവിന്റെ ഉൽകൃഷ്ട മാതൃകയും ഉപദേശവും പ്രേരകഘടകങ്ങളാണ്. കർത്താവ് തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനുമുമ്പ് നാല്പതുദിവസം ഉപവാസം അനുഷ്ഠിച്ചു.

ഉപവാസത്തിന്റെ അനുഭവത്തിൽ കൂടിയാണ് മനുഷ്യൻ അവന്റെ യഥാർത്ഥ ആത്മീയ സ്വഭാവം കണ്ടെത്തുന്നത്. 'മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത്'' എന്നു തെളിയിക്കുവാനും ലോകത്തിൽ നിന്നുള്ള വെല്ലുവിളിയെ നേരിടുവാനും നോമ്പു സഹായിക്കുന്നു. തിന്മയോടും സകല പൈശാചിക ശക്തികളോടുമുള്ള പോരാട്ടത്തിന്റെ യാഥാർത്ഥ്യം നോമ്പു വ്യക്തമാക്കുന്നു. ഉപവസിക്കുമ്പോൾ അനുഭവപ്പെടുന്ന വിശപ്പ് ദൈവത്തിനുവേണ്ടിയുള്ള വിശപ്പായി മാറണം. അവിടെയാണ് പ്രാർത്ഥനയുടെ പ്രസക്തി മനസിലാക്കുവാൻ സാധിക്കുന്നത്. ദൈവത്തിൽ ഹൃദയം പതിച്ചുകൊണ്ടും ആത്മാവിൽ ദൈവസംസർഗ്ഗം ചെയ്തുകൊണ്ടും നോമ്പിനെ അനുഭവമാക്കിത്തീർക്കണമെന്നുള്ളതാണ് അതിന്റെ പരമമായ ലക്ഷ്യം.

ക്രിസ്തീയ സഭയിൽ അതിന്റെ ആരംഭംമുതൽ പ്രാർത്ഥനയ്ക്കും ഉപവാസത്തിനും പ്രാധാന്യം കൊടുത്തിരുന്നതായി കാണാം. പ്രാർത്ഥനയിൽകൂടി നാം ദൈവത്തോടു ചോദിച്ചുവാങ്ങണം. ഉപവാസത്തിൽകൂടി നാം ചില കാര്യങ്ങൾ ത്യജിച്ചുകൊണ്ട് നമ്മെത്തന്നെ ദൈവത്തിനു സമർപ്പിക്കണം. ജീവിതത്തെ നിയന്ത്രിക്കുകയും ധന്യമാക്കുകയും ചെയ്യുന്ന ഘടകങ്ങളാണ് ഇവ.

ഉപവാസം നമ്മുടെ സ്വയത്തെ നിയന്ത്രിക്കുന്നതിനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. ശാരീരികമായ ഉപവാസം നമ്മുടെ ശരീരത്തെ ക്ഷീണിപ്പിക്കുവാനല്ല. നമ്മുടെ ഇച്ഛാശക്തിയെ ബലപ്പെടുത്തുവാനായിട്ടാണ്. ആത്മീയ കാര്യങ്ങളിലും ചിലപ്പോൾ ഈ നിയന്ത്രണം ആവശ്യമായിവരും. നമ്മുടെ ആത്മീകവും ശാരീരികവുമായ പ്രവർത്തനങ്ങളുടെ ശക്തമായ പ്രേരണകളെ നിയന്ത്രിക്കുവാനും, ശാന്തമാക്കുവാനും, ശമിപ്പിക്കുവാനും ഉപവാസം സഹായിക്കുന്നു. കൂടാതെ നമ്മുടെ ശരീരത്തെ നിയന്ത്രിക്കുവാനും ആത്മസംയമനം പാലിക്കുവാനും ഇത് നമ്മെ വളരെയേറെ സഹായിക്കുന്നു. 'മററുള്ളവരോടു പ്രസംഗിച്ചശേഷം ഞാൻ തന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിനു എന്റെ ശരീരത്തെ ദണ്ഡിപ്പിച്ചു അടിമയാക്കുകയത്രേ ചെയ്യുന്നത്'' (1.കൊരി. 9:27) എന്നത്രേ വി. പൗലോസ് അപ്പോസ്തോലൻ പറയുന്നത്. ആത്മാവ് ദൈവസ്നേഹത്തിൽ നിറയണമെങ്കിൽ ശരീരത്തെ ഉപവാസംകൊണ്ട് ആത്മാവിന് കീഴ്പ്പെടുത്തണം. ആത്മീയ കാര്യങ്ങളിലും നാം നിഗളിച്ചു പോകാതിരിപ്പാൻ ചില ഇന്ദ്രിയ നിഗ്രഹങ്ങൾ നമുക്ക് ആവശ്യമാണ്.

നമ്മുടെ പ്രാർത്ഥനയും നോമ്പും ഉപവാസവും വെറും ഉപരിതലത്തിൽ മാത്രം തങ്ങിനിന്ന് വികാരങ്ങളെ തൃപ്തിപ്പെടുത്തുന്നവയായിരിക്ക

---

മലങ്കര ഓർത്തഡോക്സ് സഭയുടെ ആർക്കിടെക്ചർ എഞ്ചിനീയറിംഗ് & ബിൽഡിംഗ് വിംഗിന്റെ ആഭിമുഖ്യത്തിൽ അതിന്റെ ഡയറക്ടർ എ. എം. മാത്യു (റിട്ട. ചീഫ് എഞ്ചിനീയർ) വിന്റെ മേൽനോട്ടത്തിലാണ് ഇതിന്റെ പണി നടന്നിട്ടുള്ളത്.

—o—

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# വൈദിക ഡയറക്ടറി–1989

സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘത്തിന്റെ ആഭിമുഖ്യത്തിൽ 1989 മെയ് മാസത്തിൽ പ്രസിദ്ധീകരിച്ച വൈദിക ഡയറക്ടറിയുടെ ഏതാനും കോപ്പികൾ പൊതുജനങ്ങൾക്ക് വിൽക്കുവാൻ തയ്യാറായിരിക്കുന്നു.

600–ൽപ്പരം പേജുകളുള്ളതും എൻസൈക്ലോപ്പീഡിയാ വലുപ്പമുള്ളതുമായ ഈ പ്രമാണ ഗ്രന്ഥത്തിൽ ഉൾക്കൊള്ളുന്ന പ്രധാന വിവരങ്ങൾ:–

★ മലങ്കരസഭയെ നാളിതുവരെ നയിച്ചിട്ടുള്ള പ്രധാന സഭാപിതാക്കന്മാരുടെ ചിത്രങ്ങളും ജീവചരിത്രവും.

★ ദേവലോകം അരമന, പരുമലസെമിനാരി, പഴയസെമിനാരി ഇവയുടെ ചിത്രങ്ങളും വിവരണങ്ങളും.

★ മലങ്കരസമയെ ഇന്നു നയിച്ചുകൊണ്ടിരിക്കുന്ന പ. കാതോലിക്കാബാവാ തിരുമേനി, മററ് അഭിവന്ദ്യ തിരുമേനിമാർ, കോറെപ്പിസ്കോപ്പാമാർ, റമ്പാന്മാർ, വൈദികർ, ശെമ്മാശന്മാർ, വൈദികവിദ്യാർത്ഥികൾ എന്നിവരുടെ ചിത്രങ്ങളും ലഘുജീവചരിത്രവും.

★ മലങ്കരസഭയിലെ എല്ലാ ഭദ്രാസനാസ്ഥാനങ്ങളുടെയും ചിത്രങ്ങളും വിവരണങ്ങളും.

★ വാങ്ങിപ്പോയ വൈദികരുടെ ഫോട്ടോകളും ചുരുങ്ങിയ വിവരങ്ങളും.

★ പ്രധാന പള്ളികളുടെയും സഭാസ്ഥാപനങ്ങളുടെയും ചിത്രങ്ങളും ചരിത്രവിവരണങ്ങളും.

★ 150 രൂപാ പ്രസിദ്ധീകരണച്ചിലവുള്ള ഈ ഗ്രന്ഥം 75 രൂപായ്ക്ക് സൗജന്യനിരക്കിൽ കോട്ടയത്ത് ലഭിക്കുന്ന സ്ഥലങ്ങൾ:–

പഴയസെമിനാരി ബുക്ക് സ്ററാൾ, എം. ജി. ഓ. സി. എസ്. എം. ബുക്ക് ഷോപ്പ്, (സി. എം. എസ്. കോളജിനു സമീപം), ഓർത്തഡോക്സ് ചർച്ച് ബുക്ക് ഷോപ്പ് (എം. ഡി. കൊമേഴ്സ്യൽ സെന്റർ) ഓർത്തഡോക്സ് ചർച്ച് ബുക്ക് സെന്റർ, മലങ്കരസഭാ പബ്ളിക്കേഷൻസ് (ദേവലോകം)

കൂടാതെ മാവേലിക്കര സെ. പോൾസ് ബുക്ക് ഡിപ്പോ, ഹരിപ്പാട് സെ. പോൾസ് ബുക്ക് ഡിപ്പോ എന്നിവിടങ്ങളിലും ഈ പ്രാമാണിക ഗ്രന്ഥം സൗജന്യനിരക്കിൽ ലഭ്യമാകുന്നതാണ്.

രുത്. നാല്പതു ദിവസത്തെ നോമ്പിനും ഉപവാസത്തിനും ശേഷം നാം നമ്മെ തന്നെ ആത്മാർത്ഥമായി പരിശോധിച്ചാൽ വെറും സ്വയതൃപ്തി എന്നതിൽ കവിഞ്ഞ് നാം ഒന്നും നേടിയില്ലയെന്നു കാണാവുന്നതാണ്. നമ്മുടെ തീരുമാനങ്ങൾ ഒന്നും കൂടുതൽ നിലനില്ക്കുന്നില്ലെന്നു നമുക്കു ബോദ്ധ്യമാകും. സ്വയതൃപ്തിമാത്രമായിരുന്നു നമ്മുടെ ലക്ഷ്യം എന്നുള്ളതിന്റെ മതിയായ തെളിവിനെയാണ് ഇത് സൂചിപ്പിക്കുന്നത്. നമ്മുടെ പ്രാർത്ഥനയും നോമ്പും ഉപവാസവും എല്ലാം ഈ വിധത്തിൽ ബലഹീനമാകുവാൻ നാം അനുവദിക്കരുത്. ശരീരവും ആത്മാവും ഒരുപോലെ ബലഹീനപ്പെട്ടാലെ ഇങ്ങനെയുള്ള ഉപവാസം ഫലപ്രദമാകുകയുള്ളു.

എന്നാൽ നമ്മുടെ ഉപവാസവും പ്രാർത്ഥനയും സ്വർഗ്ഗീയ കവാടങ്ങളെ തുറക്കുന്നതിന് പര്യാപ്തമാണോയെന്ന് പിന്നിലേയ്ക്ക് തിരിഞ്ഞുനോക്കുമ്പോൾ മനസിലാക്കുവാൻ സാധിക്കും. ആത്മാവിന്റെ കണ്ണുകൾ തുറക്കപ്പെടണമെങ്കിൽ ശരീരത്തിന്റെ പ്രവർത്തനങ്ങളെ നാം നിയന്ത്രിക്കണം. തിന്നുകുടിച്ചു മദിക്കുന്നവർക്കല്ല ദിവ്യദർശനങ്ങൾ ഉണ്ടാകുന്നത്. പ്രാർത്ഥനയോടും ഉപവാസത്തോടുംകൂടി കാത്തിരിക്കുന്നവർക്കാണ് ദിവ്യദർശനങ്ങൾ ഉണ്ടായിട്ടുള്ളതെന്ന് വാങ്ങിപ്പോയ അനേകം പരിശുദ്ധൻമാരുടെ ജീവിതത്തിൽകൂടി നമുക്കു കാണുവാൻ സാധിക്കും. അവരുടെ പ്രാർത്ഥനയും ഉപവാസവും നിഷ്ഠയും സ്വർഗീയകവാടങ്ങളെ തുറക്കുന്നവ ആയിരുന്നു. എന്നാൽ നാം നമ്മുടെ ഉദാസീനതമൂലം ഈ ദർശനം നഷ്ടപ്പെടുത്തുകയാണ്.

നമുക്ക് ആവശ്യമില്ലാത്തതും ദോഷം വരുത്താത്തതുമായവയിൽനിന്ന് ഒഴിഞ്ഞിരിക്കുവാൻ നാം ശ്രമിക്കാമെങ്കിൽ നമുക്കു ദോഷം വന്നേക്കാവുന്ന ചില സന്ദർഭങ്ങളിൽനിന്നും, സംഗതികളിൽനിന്നും വിടുതൽ പ്രാപിക്കുവാനും അതു മുഖാന്തിരമായിത്തീരും. ഇങ്ങനെയുള്ള സ്വയശിക്ഷണം കൊണ്ടു നിയന്ത്രണം പാലിക്കുവാനും പരിശീലിക്കുവാനും നാം ശക്തരായിത്തീരും. ഉപവാസം കൊണ്ട് നാം പ്രാപിക്കേണ്ടതും ഇതുതന്നെയാണ്. ഈ ഉദ്ദേശത്തോടുകൂടിയാണ് വി. സഭയിലെ

നിശ്ചിത കാലഘട്ടങ്ങളിൽ ഉപവാസം നിശ്ചയിച്ചിരിക്കുന്നത്. എല്ലാ ദിവസങ്ങളും നമുക്ക് ഒരുപോലെയാണെങ്കിലും പിശാചിന്റെ തന്ത്രങ്ങളെക്കുറിച്ച് നാം ജാഗരൂകരായിരിക്കണം എന്ന് അനുസ്മരിപ്പിക്കുവാനാണ് ആഴ്ചയിൽ രണ്ടു ദിവസമെങ്കിലും ഉപവസിക്കണമെന്ന് സഭ നിശ്ചയിച്ചിരിക്കുന്നത്. ദൈവദത്തമായ നമ്മുടെ ശരീരത്തെയോ ഇന്ദ്രിയങ്ങളേയോ ഉന്മൂലനം ചെയ്യുവാനല്ല. പിന്നയോ അവയെ നിയന്ത്രണാധീനമാക്കിദൈവത്തിന് കാഴ്ചവയ്ക്കുവാനാണ് ഉപവാസം സഹായിക്കേണ്ടത്.

വി. പൗലോസ് ശ്ലീഹാ തന്റെ മാനസാന്തരത്തിനുശേഷം മൂന്നു ദിവസം കണ്ണുകാണാതെയും തിന്നുകയോ കുടിക്കുകയോ ചെയ്യാതെയും ഇരുന്നതായി കാണുന്നുണ്ട്. കടന്നുപോയ വിശുദ്ധന്മാർഓരോരുത്തരും തങ്ങളുടെ ജീവിതത്തിൽ ഉപവാസത്തിന് പ്രത്യേകം സ്ഥാനം കൊടുത്തുകൊണ്ട് ദൈവത്തെ ദർശിച്ചിട്ടുള്ളവരാണ്. നാം ചെയ്തുപോയ പാപങ്ങൾക്കു പരിഹാരമായി ഉപവാസം തനിയെ നടത്താവുന്നതാണ്. അങ്ങനെ സ്വയം ഒരു ശിക്ഷയായി സ്വീകരിച്ചുകൊണ്ട് കൂടുതൽ അനുഗ്രഹങ്ങൾ പ്രാപിക്കുവാൻ കഴിയും. നമ്മുടെ പഞ്ചേന്ദ്രിയങ്ങളുടെ അമിതമായ ചായ്വുകൾക്ക് പ്രായശ്ചിത്തമായും, പൊതുനന്മയ്ക്കും വി. **സ**ഭയുടെ അനുഗ്രഹങ്ങൾക്കായും ഉപവാസം പ്രയോജനപ്പെടും.

വി. കുർബാന അനുഭവിക്കുന്നതിനായി നാം ഉപവസിക്കുന്നുണ്ട്. വി. കുർബാനയോടുള്ള ബഹുമാന സൂചകമായിട്ടാണ് നാം ഉപവസിക്കുന്നത്. തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിനുള്ള വായ് അതിനുമുമ്പ് മറെറാന്നും സ്പർശിക്കുവാൻ അനുവദിക്കുന്നില്ല. വി. കുർബാനയ്ക്കുമുമ്പ് ഉപവസിക്കുന്നതുപോലെ തന്നെ അതിരാവിലെയുള്ള പ്രാർത്ഥനയ്ക്കും ധ്യാനത്തിനും മുമ്പായി ഭക്ഷണപാനീയങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കാമെങ്കിൽ അത് കൂടുതൽ മഹത്വമായിരിക്കും. ശാരീരികമായ തൃപ്തിയെക്കാൾ ദൈവമഹത്വം പ്രധാനമായി കരുതുന്നവർക്ക് ഇത് പ്രയാസമായിരിക്കുകയില്ല. ഇങ്ങനെ ഭക്ഷണപാനീയങ്ങളെക്കാൾ പ്രാർതനയ്ക്കും ഉപവാസത്തിനും മുൻഗണനകൊടുക്കുമ്പോൾ ദൈവതിരുനാമം കൂടുതൽ മഹത്വപ്പെടുന്നതോടൊപ്പം നമ്മുടെ ഈ ചെറിയ ത്യാഗം ഒരു യാഗമായി അംഗീകരിക്കപ്പെടുകയാണ്.

ദൈവതിരുനാമത്തോടുള്ള ആദരവിനും, വണക്കത്തിനുമായിയഹൂദന്മാർ പെരുന്നാൾ ദിവസങ്ങളിൽ ആറാം മണിവരെ ഉപവസിച്ചിരുന്നതായി കാണുവാൻ സാധിക്കും. പെന്തിക്കോസ്തി ദിവസം അപ്പോസ്തോലന്മാർ പരിശുദ്ധാത്മ നിറവുള്ളവരായിത്തീർന്നപ്പോൾ അവർ പുതുവീഞ്ഞു കുടിച്ചിരിക്കും എന്നു പറഞ്ഞ ജനത്തോട് പകൽ മൂന്നാം മണിനേരമേ ആയിട്ടുള്ളവല്ലോയെന്ന് പത്രോസ് ശ്ലീഹാ പറയുന്നുണ്ട്. ശാബതിൽ വിളഭൂമിയിൽകൂടി കടന്നുപോയ ശിഷ്യന്മാർ കതിർ പറിച്ചുതിന്നതു ഉപവാസ ലംഘനമായി പരീശന്മാർ ഗണിച്ചതും ഇതേ കാരണത്താലായിരിക്കണം. യഹൂദന്മാർക്കിടയിൽ മാത്രമല്ല ആദിമ ക്രൈസ്തവസഭയിലും ഈ ആചാരം നിലനിന്നിരുന്നു. കർത്താവിന്റെ തിരുശരീരരക്തങ്ങൾക്ക് നമ്മുടെ നാവിന്മേലും നമ്മുടെ ഹൃദയത്തിലും സ്ഥാനം കൊടുക്കുന്നതിനുമുമ്പായി ഭക്ഷണപാനീയങ്ങൾക്ക് അവിടെ സ്ഥാനമില്ലാത്തതുപോലെതന്നെ ദൈവത്തെ മഹത്വപ്പെടുത്തുന്നതിനു മുമ്പായി ഭക്ഷണപാനീയങ്ങൾ കഴിക്കുകയില്ലയെന്നുള്ള നിഷ്ഠ എടുക്കുന്നത് പ്രയോജന പ്രദമായിരിക്കുമെന്നുള്ള സംശയമില്ല.

മനുഷ്യശരീരം പരിശുദ്ധാത്മാവിന്റെ ആലയമാണ്. അതിനെ ബഹുമാനത്തോടെ സൂക്ഷിക്കുകയും തിരുനാമമഹത്വത്തിനായി വിനിയോഗിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. പ്രാർത്ഥനയാലും ഉപവാസത്താലും അതിനെ ശുദ്ധീകരിക്കുകയും പോഷിപ്പിക്കുകയും ചെയ്യേണ്ടതാണ്. ഭക്ഷണപാനീയങ്ങളെക്കാൾ ഉപവാസത്താലും പ്രാർത്ഥനയാലും വിശുദ്ധന്മാർ തങ്ങളുടെ ശരീരാത്മദേഹികളെ പോഷിപ്പിക്കുകയും ശക്തരായിതീരുകയും ചെയ്തിരുന്നു. ഇത് നമുക്കും മാതൃകയാകേണ്ടതാണ്.

കർത്താവ് നാല്പതുദിവസം ഉപവസിച്ചത് നമുക്കായിരുന്നു. നാമും മററുള്ളവർക്കായി ഉപവസിക്കാഞ്ഞത് മറെറല്ലാററിനേക്കാളും ശ്രേഷ്ഠമാണ്. 'തന്റെ ജീവനെ നേടുവാൻ നോക്കാത്തവനെല്ലാം അതിനെ കളയും; അതിനെ കളയുന്നവനെല്ലാം അതിനെ രക്ഷിക്കും' (ലൂക്കോ. 17:33) അങ്ങനെ മററുള്ളവരുടെ നന്മയ്ക്കും ആശ്വാസത്തിനുമായി നമുക്കും പ്രാർത്ഥിക്കാം, ഉപവസിക്കാം. ●

---

## ഒന്നാം ചരമവാർഷികം
**6-3-1990**



**റിട്ട: മേജർ മേരി ജേക്കബ്**
നടുവിലേക്കര, അയ്മനം

# കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനി

## (1990 ഏപ്രിൽ 5, 25-ാം ഓർമ്മപ്പെരുനാൾ)



വർഷങ്ങൾ കഴിയുന്തോറും വിസ്മൃതിയിൽ ആണ്ടുപോകാതെ, കൂടുതലായി അറിയപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്യുന്ന ഒരു പുണ്യപിതാവാണ് പാമ്പാടി തിരുമേനി. ദൈവത്തിൽ ആശ്രയിക്കുകയും തനിക്ക് പൂർണ്ണമായി വിധേയപ്പെടുകയും ചെയ്യുന്ന ഒരു വ്യക്തിയെ ദൈവം എത്രമാത്രം ഉയർത്തുമെന്നുള്ളതിന്റെ ഉത്തമദൃഷ്ടാന്തവുമാണ് തിരുമേനി. തിരുമേനിയുടെ വ്യക്തിത്വത്തിലെ ശ്രദ്ധേയമായ ചില കാര്യങ്ങൾ തിരുമേനിയുടെ ചരമജൂബിലി കൊണ്ടാടുന്ന ഈ അവസരത്തിൽ ചൂണ്ടിക്കാണിക്കണമെന്ന് വിചാരിക്കുന്നു.

നമുക്ക് പ്രശംസിക്കുവാൻ ഒന്നുമില്ല. നമുക്കുള്ളതെല്ലാം ദൈവത്തിന്റെ ദാനമാണ്. 'ലഭിച്ചതല്ലാതെ നിനക്ക് എന്തുള്ളു? (1 കൊരി. 4: 7) എന്ന് വി. പൗലോസ് ചോദിക്കുന്നു. 'അവനിലല്ലൊ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്' (അപ്പോ. 17: 28) എന്നും, ഇച്ഛിക്കുകയെന്നതും പ്രവർത്തിക്കുകയെന്നതും ദൈവമല്ലൊ നിങ്ങളിൽ തിരുവുള്ളമുണ്ടായി പ്രവർത്തിക്കുന്നതെന്നും' (ഫിലി. 2: 13) 'ഞാൻ ആകുന്നത് ദൈവത്തിന്റെ കൃപയാലാകുന്നു' (1 കൊരി. 15: 10) എന്നും അദ്ദേഹം പറയുന്നു. ഈ വാക്യങ്ങളുടെ വെളിച്ചത്തിൽ ഒരു വ്യക്തിയെയും പുകഴ്ത്തുവാൻ യഥാർത്ഥത്തിൽ നമുക്ക് അവകാശമില്ല. മനുഷ്യരിൽകൂടെ വെളിപ്പെടുന്ന ദൈവമഹത്വത്തെ കണ്ട് നാം ദൈവത്തെ സ്തുതിക്കയത്രെ വേണ്ടത്. 'മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ' (വി. മത്താ. 5: 16) എന്ന് കർത്താവ് പറയുന്നുവല്ലൊ.

എന്നിരുന്നാലും ദൈവം മനുഷ്യർക്ക് കൊടുത്ത സ്വാതന്ത്ര്യബുദ്ധി ദുർവിനിയോഗം ചെയ്യാതെ, ദൈവനിയോഗത്തിന് കീഴ്പ്പെട്ടു പ്രവർത്തിച്ചതിൽ, അവരെ നാം അഭിനന്ദിക്കേണ്ടതാണ്. അവരുടെ ജീവിതമാതൃക നമുക്ക് ഗുണപാഠവുമായിരിക്കും.

## 1) ആത്മാവിലുള്ള ദാരിദ്ര്യം

തിരുമേനിയിൽ ഉണ്ടായിരുന്ന ആത്മാവിലുള്ള ദാരിദ്ര്യവും വിനയവും ആരെയും അതിശയിപ്പിക്കുന്നവയായിരുന്നു. തിരുമേനിയുടെ സർവ

**മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ**

സമ്പാദ്യങ്ങളും ദൈവത്തിന്റെ ദാനമാണെന്ന ഉത്തമബോദ്ധ്യമുണ്ടായിരുന്നു. ഈ ആത്മാവിലുള്ള ദാരിദ്ര്യത്തിന്റെ ഫലമായിട്ടായിരിക്കണം, ആർക്കും എത്രകൊടുത്താലും മതിയാകാത്ത മനോഭാവം തിരുമേനിക്കുണ്ടായിരുന്നത്. ദരിദ്രനെന്നോ, ധനവാനെന്നോ ഉള്ള പരിഗണന കൂടാതെ, എല്ലവർക്കും തിരുമേനി കൊടുത്തിരുന്നു. സാധുക്കൾക്ക് ദാനവും ധനവാന്മാർക്ക് സമ്മാനവും കൊടുക്കുന്നത്, ദൈവം തന്ന ദാനം, ആർക്ക് കൊടുക്കുന്നുവോ, അവർ ദൈവമക്കൾ: ഈ ചിന്ത തിരുമേനിയെ ഭരിച്ചിരുന്നെന്ന്, തിരുമേനിയുടെ സംസാരങ്ങളിൽ എപ്പോഴും പ്രകടമായിരുന്നു. അതിനാൻ കൊടുക്കുന്നതിൽ തന്നെ സന്തോഷം കണ്ടെത്തുകയും ചെയ്തിരുന്നു.

## 2) മനസലിവ്

തിരുമേനിയുടെ സമഭാവനയുടെയും, മനസലിവിന്റെയും ഉത്തമ ഉദാഹരണമാണ്. കുഷ്ഠരോഗിയെ തിരുമേനി സൽക്കരിച്ചത്, പാമ്പാടി ദയറായുടെ മുൻവശത്ത് ഇപ്പോഴും ഒരു അശോകവൃക്ഷത്തിന്റെ കുററിയുണ്ട്. അതിന്റെ സമീപത്ത് വന്നുനിന്ന ഒരു കുഷ്ഠരോഗിയെ, തിരുമേനി പിടിച്ച് ദയറായ്ക്ക് അകത്തു കയററി, തിരുമേനിയുടെ കട്ടിലിൽ ഇരുത്തി. തിരുമേന, അയാളെ സൽക്കരിച്ചശേഷം പള്ളിയുടെ കിഴക്കു വശത്തെ ഗേററുവരെ അയാളെ അനുഗമിച്ചു. ആ കുഷ്ഠരോഗി തിരുമേനിയുടെ ദൃഷ്ടിയിൽ നിന്ന് മറയുന്നതുവരെ കണ്ണുനീരോടെ നോക്കിനിൽക്കുകയും

ചെയ്തു. ഇതിന്റെ ദൃക്സാക്ഷിയായിരുന്ന പല്ലോട്ട് മി. ഐപ്പ് ഈ ലേഖകനോട് ഈ സംഭവം വിവരിച്ചു പറയുകയുണ്ടായി.

മൃഗങ്ങളോടും പക്ഷികളോടും തിരുമേനിക്ക് അളവററ വാൽസല്യമുണ്ടായിരുന്നു. തെണ്ടി വരുന്ന പട്ടികൾക്ക് കരിമീനും കേക്കും മററും കൊടുക്കുമായിരുന്നു. ക്ഷാമകാലത്ത് പക്ഷികളോട് മനസലിഞ്ഞ് നെല്ലും മററും വാരി വിതറി കൊടുക്കുമായിരുന്നു.

## 3) കുററക്കാരോടുള്ള ക്ഷമ

ഒരിക്കൽ മോഷണത്തിൽ പിടിച്ച ആളെ തിരുമേനി നല്ല വാക്ക് പറഞ്ഞു വിട്ടയച്ചു. തിരുമേനിയുടെ മുന്തിരിയിൽനിന്നും ഒരു കുല മുന്തിരിപ്പഴം ആരുമറിയാതെ പറിച്ചുതിന്ന കുട്ടി ക്ഷമ ചോദിക്കാൻ ചെന്നപ്പോൾ മറെറാരു കുല പറിച്ച് ആ കുട്ടിക്കു കൊടുക്കുകയാണ് ചെയ്തത്.

## 4) ബഹുമാനപുരസരമായ പെരുമാററം

ആരെയും വേദനിപ്പിക്കുന്ന വാക്ക് തിരുമേനി പറയുകയില്ലായിരുന്നു. ആരുടെയും കുററം പറയുന്നത് കേൾക്കുന്നത് തിരുമേനിക്ക് ഇഷ്ടമല്ലായിരുന്നു. തിരുമേനിയുടെ സന്നിധിയിൽ ആരെങ്കിലും മറെറാരാളുടെ കുററം പറഞ്ഞാൽ, ഉടനെ ശാന്തമായി അത് നിരുൽസാഹപ്പെടുത്തുമായിരുന്നു. അത്രമാത്രം മററുള്ളവരുമായി താദാൽമ്യം പ്രാപിച്ച പെരുമാററമാണ് തിരുമേനിക്കുണ്ടായിരുന്നത്.

തിരുമേനിക്ക് എതിരായി സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്ത പാത്രിയർക്കീസ് കക്ഷിയിലെ ചില പ്രമുഖന്മാരെക്കുറിച്ച്, 'അവർ സ്വന്ത കക്ഷിയിൽ വലിയ വാശിക്കാരാണെന്ന്' പറയുകയല്ലാതെ, അവരുടെ ധാർമ്മിക നിലവാരത്തെ ഇടിച്ചുതാഴ്ത്തി പറയുന്ന സമ്പ്രദായം തിരുമേനിയിൽ അശേഷം ഇല്ലായിരുന്നു. അതിനാൽ ഏവർക്കും തിരുമേനിയോട് അതിരററ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു.

## 5) ആരുമായി പിണങ്ങാത്ത സ്വഭാവം

ആരുമായി തർക്കിക്കുന്നതിനോ, ആരെയും വിമർശിക്കുന്നതിനോ ആരുമായി പിണങ്ങുന്നതിനോ തിരുമേനി ഇഷ്ടപ്പെട്ടിരുന്നില്ല. തർക്കിക്കുന്നതിന് ഏതെങ്കിലും ഒരു സന്ദർഭമുണ്ടായാൽ വിനയത്തോടെ അതിൽനിന്ന് പിൻമാറുമായിരുന്നു. ഒരിക്കൽ ഒരു പ്രോട്ടസ്റ്റൻറ് ഉപദേശി

തിരുമേനിയോട് തർക്കിക്കുന്നതിനായി വന്നു. 'പുതിയനിയമത്തിൽ പുരോഹിതനെന്ന വാക്ക് ക്രിസ്തുസഭയിൽ ഉപയോഗിച്ചിട്ടുണ്ടോ' എന്ന് ചോദിച്ചുകൊണ്ട് അയാൾ തർക്കത്തിന് തുടക്കമിട്ടു. പക്ഷേ തിരുമേനി പറഞ്ഞ മറുപടി, തർക്കത്തെ പൂർണ്ണമായി നിർത്തിക്കളഞ്ഞു. തിരുമേനി പറഞ്ഞു 'ഒരു കാര്യം എനിക്കറിയാം. എനിക്ക് ഒന്നും അറിഞ്ഞുകൂടാ.'

## 6) ശിക്ഷണത്തിലെ കാർക്കശ്യം

വിദ്യാർത്ഥികളോടുള്ള പെരുമാററത്തിൽ യാതൊരു അയവും തിരുമേനിക്കില്ലായിരുന്നു. കർശനമായ ശിക്ഷയിൽ കൂടിയാണ് കുട്ടികളെ പഠിപ്പിക്കേണ്ടതെന്ന ചിന്താഗതി നിലവിലിരുന്ന കാലമായിരുന്നല്ലൊ അത്. കുട്ടികളുടെ നന്മയെക്കരുതി ശിക്ഷിച്ചാലും, അതിൻെറ പകരം തീർക്കത്തക്കവണ്ണം വാൽസല്യവാക്കുകൾ പറഞ്ഞും പലഹാരങ്ങൾ നൽകിയും തിരുമേനി അവരെ ആശ്വസിപ്പിക്കുമായിരുന്നു.

## 7) എല്ലാം നന്നായി ചെയ്യുന്ന സ്വഭാവം

ചെറുതും വലുതുമായ എല്ലാം ഭംഗിയായി ചെയ്യുന്നതിൽ നിഷ്ഠയുള്ളവനായിരുന്നു തിരുമേനി. പ്രാർത്ഥന ചൊല്ലുന്നതിലും പാട്ടുപാടുന്നതിലുമെല്ലാം അതീവശ്രദ്ധ കാണിച്ചിരുന്നു. വിദ്യാർത്ഥികളിൽ ഒരു തെററും വരാൻ അനുവദിച്ചിരുന്നില്ല. ചെറുപ്പകാലം മുതൽ തന്നെ എല്ലാം നന്നായി ചെയ്യുന്ന സ്വഭാവമാണ് തിരുമേനിക്ക് ഉണ്ടായിരുന്നത്. ചെറുപ്പകാലത്ത് ഉച്ചത്തിൽ പാടുകയും പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. തിരുമേനിയുടെ മലയാളത്തിലും സുറിയാനിയിലുമുള്ള കൈപ്പട മനോഹരമായിരുന്നു.

## 8. ലോകപരിത്യാഗം

ഈ ലോകത്തിൻെറ യാതൊരു സുഖസൗകര്യങ്ങളൊ, സ്ഥാനമാനങ്ങളൊ തിരുമേനി ആഗ്രഹിച്ചിരുന്നില്ല. ഏററവും ലളിതമായ ജീവിതം നയിച്ച തിരുമേനി, നിർബന്ധത്തിൻെറ പേരിലാണ് മെത്രാൻ പട്ടം സ്വീകരിച്ചത്. തിരുമേനിയെപ്പോലുള്ള യഥാർത്ഥ സന്യാസിമാരെ കണ്ടുകിട്ടുക പ്രയാസമാണ്.

## 9) തികഞ്ഞ ദൈവഭക്തി

യാമപ്രാർത്ഥനകളും ഉപവാസവും മററും അല്പംപോലും ലാഘവപ്പെടുത്താതെ തിരുമേനി നടത്തിയിരുന്നു. സഭയുടെ ആചാരാനുഷ്ഠാനങ്ങൾ കൃത്യമായി പാലിച്ചിരുന്നു. മററുള്ളവർക്ക് വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയിൽ തിരുമേനി വളരെ തീഷ്ണത കാണിച്ചിരുന്നു. മററുള്ളവരുടെ കഷ്ടതകളും ആവശ്യങ്ങളും സ്വന്തം കഷ്ടതകൾപോലെ കരുതി കണ്ണുനീരോടെയാണ് പ്രാർത്ഥിച്ചിരുന്നത്. തിരുമേനിയുടെ പ്രാർത്ഥനയിൽകൂടെ അത്ഭുതകരമായ അനുഗ്രഹങ്ങൾ അനേകർക്ക് ലഭിക്കുകയും ചെയ്തു. ഇന്നും തിരുമേനിയുടെ മദ്ധ്യസ്ഥപ്രാർത്ഥനയിൽകൂടി അനേകർക്ക് അനുഗ്രഹങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നു.

## 10) ജാതിമതഭേദമെന്യേ പൊതുജന സമ്മതി ആർജിച്ച ഉൽകൃഷ്ട സ്വഭാവം

പക്ഷാഭേദമില്ലാത്തതും ആത്മാർത്ഥത നിറഞ്ഞതുമായ തിരുമേനിയുടെ പെരുമാററം, ആരെയും ആകർഷിക്കുന്നതായിരുന്നു. ധനവാന്മാരെയും, ദരിദ്രന്മാരെയും, പണ്ഡിതന്മാരെയും അറിവില്ലാത്തവരെയും തിരുമേനി ഒരുപോലെ സ്നേഹിച്ചു. ക്രിസ്ത്യാനികളെക്കാൾ മററു സമുദായക്കാർക്കായിരുന്നു തിരുമേനിയോട് കൂടുതൽ ഭക്തിയുണ്ടായിരുന്നത് എന്നുള്ളതിൽനിന്നും, തിരുമേനിയുടെ വ്യക്തിമാഹാത്മ്യം മനസിലാക്കാം. ചുരുക്കി പറഞ്ഞാൽ ദൈവത്തിൻെറ ഹിതപ്രകാരമുള്ള ഒരു മനുഷ്യനായിരുന്നു തിരുമേനി.

ഇന്നും എന്നും വി. സഭയ്ക്ക് ആവശ്യമായിരിക്കുന്നത് പാമ്പാടി തിരുമേനിയെപ്പോലെയുള്ള ഭക്തന്മാരെ ആണ്. പണ്ഡിതന്മാരെക്കാൾ കൂടുതൽ ആവശ്യം ഭക്തന്മാരെയാണ്. ഏലീശപ്രവാചകൻ ഏലീയാ പ്രവാചകനോട്, 'നിൻെറ ആത്മാവിൽ ഇരട്ടി പങ്ക് എൻെറ മേൽവരുമാറാകട്ടെ' എന്ന് (2 രാജ. 2:9) പറഞ്ഞതുപോലെ തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ തിരുമേനിയിൽ കാണുന്ന സൽഗുണങ്ങൾ നമ്മിൽ ഇരട്ടിയായി വന്നുചേരുന്നതിന് നമുക്ക് പ്രാർത്ഥിക്കാം.

—o—

# വൈദികസെമിനാരി ജൂബിലി ഉത്ഘാടനംചെയ്തു

## 175 വർഷം തികഞ്ഞ ഓർത്തഡോക്സ് വൈദികസെമിനാരിയുടെ ജൂബിലി ആഘോഷങ്ങൾ പ. കാതോലിക്കാബാവാ ഉത്ഘാടനംചെയ്തു

ഓർത്തഡോക്സ് വൈദികസെമിനാരി മലങ്കര ഓർത്തഡോക്സ് സഭയുടെ വളർച്ചക്ക് സുപ്രധാനമായ പങ്കുവഹിച്ചിട്ടുണ്ടെന്നും സെമിനാരിയുടെ ജൂബിലി കേരളത്തിലെ ഇംഗ്ളീഷ് വിദ്യാഭ്യാസത്തിന്റെയും സെക്കുലർ വിദ്യാഭ്യാസ നവോത്ഥാനത്തിന്റെയും കൂടി ജൂബിലിയാണെന്നും സെമിനാരിയുടെ 175–ാംമതു ജൂബിലിസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് പ. ബാവാതിരുമേനി പ്രസ്താവിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയിൽ വൈദിക പരിശീലനം ആരംഭിച്ചിട്ട് 175 വർഷമേ ആയുള്ളുയെന്ന് ആരുംതെററിധരിക്കരുത്. ഒന്നാം നൂററാണ്ടുമുതലേ വൈദിക പാരമ്പര്യമുള്ള ഈ സഭ 19–ാംനൂററാണ്ടുവരെ വൈദീക വിദ്യാഭ്യാസം നടത്തിയിരുന്നത് ഗുരുകുല മാതൃകയിലുള്ള മല്പാൻ പാഠശാലകളിലായിരുന്നു. പരമഭക്തനും ക്രാന്തദർശിയുമായ പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാർ ആധുനിക കാലഘട്ടത്തിന് അനുയോജ്യമായരീതിയിൽ വൈദീക പഠനകേന്ദ്രം പണിതു. ഇംഗ്ളീഷ് വിദ്യാഭ്യാസം ആദ്യമായി ഈ 'പഠിത്തവീട്ടിൽ' ആരംഭിച്ചതോടെ ആണ് കേരളത്തിലെ വിദ്യാഭ്യാസ മണ്ഡലം ആകെ വികസിക്കുന്നതിനിടയായതെന്ന് തിരുമേനി പറഞ്ഞു

ഭാരതത്തിലെ റോമൻ കത്തോലിക്കേതര വൈദിക സെമിനാരികളിൽ ആദ്യത്തേതായ ഈ സ്ഥാപനം മലങ്കര സഭയുടെ ചരിത്രവുമായി വളരെയധികം ഇഴുകിചേർന്നിരിക്കുന്നു. കേരളത്തിലെ സി. എസ്. ഐ. സഭാംഗങ്ങളിൽ ഒരു വിഭാഗവും, മർത്തോമ്മാസഭയും യാക്കോബായസഭയും അവരുടെ സഭാചരിത്രത്തിലേയ്ക്ക് നോക്കുമ്പോൾ ഈ സ്ഥാപനവുമായി ബന്ധപ്പെടാതിരിക്കുന്നതിന് സാദ്ധ്യമല്ല. അവരുമായി അർത്ഥവത്തായ ഒരു ഐക്യം ജൂബിലിവർഷത്തിൽ ഉണ്ടാക്കുന്നതിന് നമുക്ക് പ്രാർത്ഥിക്കാം; പ്രയത്നിക്കാം–പ. ബാവാതിരുമേനി പ്രസ്താവിച്ചു

വളരെക്കാലം വൈദിക സെമിനാരി അദ്ധ്യാപകനായും പ്രിൻസിപ്പാളായും സേവനം അനുഷ്ടിച്ചത് പരിശുദ്ധ ബാവാ അനുസ്മരിച്ചു. ഈ സ്ഥാപനത്തിന്റെ പുരോഗതിയുടെ ഓരോഘട്ടവും നമ്മേ അഭിമാനം കൊള്ളിക്കുന്നു–എന്നും പ. ബാവാതിരുമേനി പറഞ്ഞു

മലങ്കരസഭയുടെ നിലനില്പിന്റെ അടിസ്ഥാനവും ജീവനാഡിയുമായ വൈദികസെമിനാരിയിൽനിന്ന് ഓജസും തേജസും ഉള്ള പട്ടക്കാരും മേല്പട്ടക്കാരും ഉരുത്തിരിക്കുന്നതിൽ വൈദിക സെമിനാരി വഹിക്കുന്ന പങ്ക് അവിസ്മരണീയമാണെന്ന് കണ്ടനാട് ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ തന്റെ ആശംസാ പ്രസംഗത്തിൽ വ്യക്തമാക്കി.

ചടങ്ങിൽ മഹാത്മാഗാന്ധി സർവകലാശാല പ്രൊ. വൈസ്ചാൻസലർ പ്രൊഫ. ജോസ് മാഞ്ഞൂരാൻ, മലയാള മനോരമ ചീഫ് എഡിററർ കെ. എം. മാത്യു എന്നിവർ പ്രസംഗിച്ചു. പ്രൊ. സി. ജെ. മണ്ണുമൂട് സെമിനാരിജൂബിലിക്ക് ആശംസകൾ നേർന്നുകൊണ്ട് 'ഒരു കൈത്തിരിയുടെ നാളം' എന്ന കവിത ചൊല്ലി അവതരിപ്പിച്ചു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ടി. ജെ. ജോഷ്വാ സ്വാഗതവും ഫാ. ജോസഫ് വെണ്ടാപ്പള്ളി നന്ദിയും പറഞ്ഞു. സെമിനാരിയുടെ ജൂബിലി ആഘോഷപരിപാടികൾ പ്രോഗ്രാം കമ്മററി സെക്രട്ടറി ഫാ. കെ. ജെ. ഗബ്രിയേൽ വിശദീകരിച്ചു. ●

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Salma Rachel Thomas, Ranny. Annamma Thomas, Changanacherry. K. A. John

# മരുഭൂമിയിലെ നീരുറവ

## (സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ സൗദി അറേബ്യ)

1975 സെപ്ററംബർ 12–ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1990–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിൽസാ സഹായത്തിന് ജാതിമതഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മററു സഹായങ്ങൾ മുഖ്യമായും ഓർത്തഡോക്സ് സഭാംഗങ്ങൾക്കു നൽകുന്നു.

**1. ചികിൽസാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു, ഇടവകവികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിൽസിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.

കൂടാതെ കോലഞ്ചേരി, കങ്ങഴ, പരുമല, ശാസ്താംകോട്ട, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭവക മിഷ്യൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ–പ്രത്യേകിച്ചും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവക വികാരിയുടെയും ഇടവക മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി ദേശകുറി സഹിതം അപേക്ഷ അയയ്ക്കണം. വിവാഹത്തിന് ഒരു മാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം പരിഗണിക്കാൻ സാധിക്കുകയുള്ളു. വിവാഹതീയതി നിശ്ചയിച്ചിട്ടില്ലെങ്കിൽ അർഹരായവർക്ക് ദേശകുറിയുടെ കോപ്പി കിട്ടിയതിനുശേഷമേ സഹായം നൽകുകയുള്ളു.

**3. വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥി–വിദ്യാർത്ഥിനികൾക്ക് SSLC–ക്കുശേഷമുള്ള വിദ്യാഭ്യാസത്തിന് നൽകുന്നു. ഫൈനൽ പരീക്ഷയുടെ അററസ്ററുചെയ്ത മാർക്കുലിസ്ററും കോഴ്സ് സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1990 ആഗസ്ററ് 15–ന് മുമ്പ് കിട്ടിയിരിക്കണം.

**4. ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടുപണിയുവാൻ സാമ്പത്തികശേഷി ഇല്ലാത്തവരുമായ കൊച്ചി, മലബാർ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകന് 15000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറെറടുത്തു നടത്തി ഒരു വർഷത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മററിയുടെയോ ഏതെങ്കിലും ആദ്ധ്യാത്മിക സംഘടനയുടെയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി അപേക്ഷകൾ 1990 ജൂൺ 10–നു മുമ്പ് കിട്ടിയിരിക്കണം.

**5. മററു സഹായങ്ങൾ:** അംഗവൈകല്യം സംഭവിച്ച അശരണരോ, തൊഴിൽ പരിശീലനം നേടിയിട്ടും ജോലിയില്ലാതെ ജീവസന്ധാരണത്തിന് ബുദ്ധിമുട്ടുന്ന അർഹരായ സാധുക്കളോ ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശ സഹിതം അപേക്ഷിച്ചാൽ പരിഗണിക്കുന്നതാണ്.

**6. Special Project:** കോൺഗ്രിഗേഷൻെറ 15–ാം വാർഷികം പ്രമാണിച്ച് സഭയിലെ ഒരു പൊതുസ്ഥാപനത്തോടു ചേർത്ത് ഒരു ഹോൾ പണിയുന്നതിനും, സ്ളീബാദാസ സമൂഹത്തിൽപെട്ട ഒരു നിർദ്ധനന് ഒരു ഭവനം പണിതുകൊടുക്കുന്നതിനും രണ്ട് അനാഥശാലകൾക്ക് പ്രത്യേക സഹായങ്ങൾ നൽകുന്നതിനും ഉദ്ദേശിക്കുന്നുണ്ട്.

ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ചികിൽസാ ധനസഹായത്തിനും വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നു ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

ഈ ഷീററിൽ കൊടുത്തിരിക്കുന്നതുപോലെ അപേക്ഷാഫോറം തയ്യാറാക്കി പൂർണ്ണ വിവരങ്ങൾ രേഖപ്പെടുത്തി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ മാത്രം അയയ്ക്കുക:—

Mathew Alexander, MEDCO, P. O. Box 1140, Alkhobar 31952, Saudi Arabia.

പ്രത്യേകം ശ്രദ്ധിക്കുക: അയയ്ക്കുന്ന കവറിൻെറ പുറത്ത് പള്ളിമുദ്രയോ, കുരിശടയാളമോ, ഈ കോൺഗ്രിഗേഷൻെറയോ ഇതിൻെറ ഭാരവാഹികളുടെയോ പേരോ ഉണ്ടായിരിക്കരുത്. രജിസ്റേറർഡ് ആയി കത്തുകൾ അയയ്ക്കരുതെന്ന് പ്രത്യേകം ശ്രദ്ധിക്കുക.

1990 ഫെബ്രുവരി 2

മാനേജിംഗ് കമ്മററി.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു:

പേര്: ജനനതീയതി:

വിദ്യാഭ്യാസയോഗ്യത:

മേൽവിലാസം: പി. ഒ. പിൻകോഡ് സഹിതം

ഇടവക തൊഴിൽ

ഭദ്രാസനം പ്രതിമാസ വരുമാനം:

ഭൂസ്വത്ത് വിവരം:

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:

ഇതിനുമുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ? ഉണ്ട് എങ്കിൽ—എന്ന് ?

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്നോ മററു സംഘടനകളിൽ നിന്നോ എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ—എവിടെനിന്ന്, എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?

ഇതേ ആവശ്യത്തിന് മററു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ—എവിടേക്ക്? എപ്പോൾ?

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ/പൂർണ്ണവിവരം

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |

പരിഗണനാർഹമായ മററു പരാധീനതകൾ ഉണ്ടെങ്കിൽ ചുരുക്കത്തിൽ എഴുതുക.

അപേക്ഷകൻെറ പേര്, ഒപ്പ്.

സ്ഥലം: തീയതി:

അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും മേൽവിലാസവും പള്ളിയുടെ സീലും.

അപേക്ഷകരുടെ ശ്രദ്ധയ്ക്ക്:

മുകളിൽ കൊടുത്തിരിക്കുന്ന ഫാറം വേറൊരു കടലാസിൽ പകർത്തി ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ, അന്യത്ര കൊടുത്തിട്ടുള്ള അഡ്രസിൽ അയയ്ക്കുക. അപേക്ഷകൻെറ പൂർണ്ണമായ മേൽവിലാസവും പിൻകോഡും എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.

ബഹു. വികാരി അച്ചൻെറ ശ്രദ്ധയ്ക്ക്:

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് ഏററവും അർഹതയുള്ളവ മാത്രം അയയ്ക്കണമെന്ന' താല്പര്യപ്പെടുന്നു. അപേക്ഷകൻെറ ഭൂസ്വത്ത്, വരുമാനം, വയസ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പ്രത്യേകം ശ്രദ്ധിക്കണം.

മാനേജിംഗ് കമ്മററി.

# WORLD CONFERENCE ON MISSION AND EVANGELISM held at San Antonio, Texas, U.S.A.

## MESSAGE OF THE CONFERENCE

(Philipose Mar Eusebius Episcopa, Pathanamthitta)

In the name of the Triune God, creator of heaven and earth, saviour and comforter; People gathered from all parts of the World in San Antonio, Texas, USA; as a World Mission and Evangelism Conference of the World Council of Churches under the theme 'Your will be done', Mission in Christ's Way.

The two most significant trends of this conference were the spirit of universality (Catholicity) of the gathering and its concern for the fullness of the Gospel, namely: to hold in creative tension - spiritual and material needs, prayer and action, evangelism and social responsibility, dialogue and witness power and vulnerability, local and universal.

Mirror of that diversity, San Antonio is a multicultural city where many strands meet clash and intermingle: Hispanic, Anglo-saxon, Black, Indigenous peoples, others.

In this context, the gathered people looked ahead to 1992, the 500th anniversary of the conquest of the Americas, a time when the Gospel Message was brought to these lands under the auspices of colonial powers, which often distorted christian love with violence and oppression. The heirs and survivors of the indigeneous people recall this date with bitterness. This past cannot be undone, but reparation must be done to redeem the future, and the hands of all people must join to weave a new world community.

Concerned with the discernment of the will of God in todays World, the representatives of the churches gathered in San Antonio, and spoke about shared signs of hope, renewal and joy. They celebrated the new opportunity for religious expression in many socialist countries. They realized that the Holy Spirit, Spirit of Truth, Freedom, Communion and Justice is at work today in different parts of the world, Communities, and even entire nations, in unexpected ways, are involevd in self-examination repentance, renewal and struggle for justice, turning to the living God, stressing the infinite value of human dignity, and turning to one another to maKe peace. For all this, we rejoice in the spirit; we thank the living God, and in these signs we hear a new call to faith, and see a new challenge for mission and evangelism,

At the same time, Christ is still suffering in many parts of the world, and is waiting for our concrete response, solidarity and action. We have heard many voices of anguish and pain:

—voices of poor and oppressed peoples,
—voices of women who suffer discrimination,
—voices of youth challenging injustice in church and society,
—voices of children who suffer innocently in body, mind and spirit,
—voices of victims of foreign Intervention and militarism,
—voices of those who are discriminated against and violated because of race,
—voices of those who are being destroyed by nuclear abuse,
—voices of peoples suffocating under the burden of external debt,
—voices of indigenous peoples yearning for self-determination,
—voices of refugees and displaced persons,
—voices of hunger for food and for meaning in life,
—voices of anger at blatant violation of human right,
—voices of longing for liberation and justice
—voices of solidarity in the quest for a new human community.

We also heard of the voiceless suffering of religious communities whose right to cxist is denied constitutionally, as is the case in Albania.

In the study of Holy Scripture, in worship and prayer, in self-examination and

## കന്യകയുടെ കീർത്തനം

(മറിയാമ്മിന്റെ പാട്ട്: കീർത്തനരൂപത്തിൽ)

എന്മനം കർത്തനെ പ്രകീർത്തിച്ചീടുന്നു
എന്നാത്മാവാനന്ദം കൊള്ളുന്നു ദൈവത്തിൽ.
രക്ഷകൻ താവകദാസിതൻ താഴ്മയെ–
യീക്ഷിച്ചനുഗ്രഹമേകിയതത്ഭുതം!
ഇന്നുതൊട്ടേവരും വാഴ്ത്തീടുമെന്നെയു–
മുന്നതഭാഗ്യത്തിൻ സ്ഥാനം ലഭിക്കയാൽ.
ശക്തനാം കർത്തൻ തൻ ശ്രേഷ്ഠമാം കർമ്മത്തെ–
യെങ്കലായേൽപിച്ചു, നാഥൻ പരിശുദ്ധൻ!
ഈശ്ശനെ സ്നേഹിക്കുമേവർക്കും നൽകീടു–
മീശ്ശൻ താൻ കാരുണ്യ രശ്മിയെന്നുമെന്നും.
ചിത്തത്തിൽ ചിന്തയിലുന്മത്തരായോരെ
ചീന്തിച്ചിതറിച്ചു തൻ കരശക്തിയാൽ.
പാവങ്ങൾക്കാശ്രയമേകിയുയർത്തി താൻ
പ്രഭുക്കന്മാരെയുമിറക്കി താഴേയ്ക്ക്
നന്മയാം ഭോജനമേകി വിശന്നോർക്ക്
സമ്പന്നരായോരെ പാടേയയച്ചല്ലോ.
മുന്നമേ നമ്മൾ തൻ പൂർവ്വീകരോടായി
മന്നനാമെഹോവാ കൽപിച്ചതുപോലെ,
വിശ്വാസവീരനാമബ്രഹാം സന്തതി
വിശ്വമുള്ളോളവും കാരുണ്യമോർക്കുവാൻ
രക്ഷയെ ചെയ്തല്ലോ രക്ഷകദാനത്താൽ
വിശ്വസ്തദാസനാമിസ്രായേൽ ജാതിക്ക്.

—വറുഗീസ് കിഴക്കേമുറി

---

penitence, we have sensed anew the urgent voice of God calling us to love mercy, to act justly and to walk humbly with our God.

This is a time for repentance, to make reparation, to turn to the living God, Judgment begins in the household of God. In faithfulness to God's will, it is time for a new commitment to a Mission in Christ's Way, and prayer, witness and action in the power of the Holy Spirit. God calls us, Christians everywhere, to join in proclaiming the good news of God's redeeming love in Jesus Christ acting in solidarity with those who suffer and struggle for iustice and human dignity; sharing iustly the earth's resources; bearing witness to the Gospel through renewed communities in mission.

To those who hear or experience a twisted or partial Gospel, or no Gospel at all: Mission in Christ's Way calls us by deed and wotd to share the wholeness of the Gospel, the love of God revealed in the Incarnate Word, Jesus Christ. To churches and nations where divisions, barriers and enmities prevail: Mission in Christ's Way calls us to strive for unity with justice as a basis for effective mission.

To peoples of wonderfully diverse cultures across the earth: Mission in Christ's way calls us to extand understanding and respect, relating the Gospel of Christ to these cultures with sensitivity.

To persons of other religious faiths of the world: Mission in Christ's Way calls us to listen to and respect their beliefs, witness our faith to them in word and deed, seek with them for peace and justice.

To young people and all those resisting injustice and war, facing repression and death: Mission in Christ's Way calls us to solidarity in the struggle for life, turning hopelessness into strength.

To those whose land and livelihood are taken away despoiled or polluted: Mission in Christ's Way calls us to resist all that violate human rights, that basic justice may extend to all.

To those who suffer and whose life is threatened, exploited, shattered or oppressed: Mission in Christ's Way calls us to commit all in our power to defend life in all its fullness and self-determination for every human being community and nation.

> Proclamation of the Kingdom, and of hope for the whole creation, of a Mission in Christ's Way is not just an affirmation. but a way of life. We are called to concrete acts of faithfulness, a living expression of the prayer that Christ taught us: 'YOUR WILL BE DONE'

—o—

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Rev. Fr. ABRAHAM IYPE, MANGAT, KUWAIT.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

| |
|---|
| **പാഠം 10** |
| **സുവിശേഷം** |
| വിജയിയുടെ പേരും വിലാസവും |
| പേര്: ഷേർളി മാത്യു |
| വിലാസം: പൈനുംമൂട്ടിൽ പാലിയേക്കര, തിരുവല്ല |
| ഭദ്രാസനം: നിരണം |
| രജി: നമ്പർ. 7429 |

| |
|---|
| **പാഠം 13** |
| **സുവിശേഷം** |
| അപേക്ഷാഫോറം |
| പേര്.................................... |
| വിലാസം.................................... |
| ഭദ്രാസനം.................................... |
| രജി. നമ്പർ: ................ |

## പാഠം 10 ഉത്തരം

1. പ്രവാചകൻ (13:57)
2. യോഹന്നാൻ സ്നാപകൻ (14:2)
3. ഹെരോദാവ് (14:6)
4. യേശു (14:14)
5. സ്ത്രീകളും പൈതങ്ങളും കൂടാതെ 5000 പുരുഷന്മാർ (14:21)
6. പത്രോസ് (14:25–31)
7. കടലിന്മേൽ നടന്ന അതിശയത്തിന്റെ ഫലം (14:25–33)
8. ഗെന്നസരെത്ത് ദേശക്കാർ (14:35)
9. ഗെന്നസരെത്ത് ദേശക്കാർ (14:36)
10. അപ്പനെയും അമ്മയെയും ബഹുമാനിക്ക (15:4)
11. വഴിപാട് (15:5)
12. കനാന്യ സ്ത്രീ (15:22–23)
13. അഞ്ച് അപ്പം (14:20–21)
14. ഏഴ് അപ്പം (15:38)
15. മരുഭൂമിയിൽ (14:17)
16. മഗദാ ദേശം (15:39)
17. ഉടയവരുടെ മേശയിൽനിന്നു വീഴുന്ന അപ്പനുറുക്കുകൾ (15:27)
18. ഗലീലക്കടലരികെയുള്ള മലയിൽ (15:29)
19. ശിഷ്യന്മാർ (15:2)
20. യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽ (15:24)

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. മോളി മാത്യൂസ്, നാരങ്ങാനം
2. കുഞ്ഞമ്മ ചാക്കോ, കുരോപ്പട
3. മറിയാമ്മ തോമസ്, ഭോഭാൽ
4. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
5. തോമസ് വറുഗീസ്, കൊടുമൺ
6. അനിൽ പുന്നൂസ്, ജാംനഗർ
7. വറുഗീസ് ഏബ്രഹാം, ആനിക്കാട്
8. ഷേർളി മാത്യു, പാലിയേക്കര
9. ജിജി മത്തായി, ചെങ്ങമനാട്
10. സാബു ജോർജ്, കടമ്മനിട്ട
11. മറിയാമ്മ വറുഗീസ്, ആനിക്കാട്
12. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
13. റവി. ജെ. സ്കറിയാ, തുമ്പമൺ
14. എം. വി. വറുഗീസ്, ആങ്ങമൂഴി
15. റിനി അലക്സ്, കവിയൂർ
16. ജോർജ് മുതലാളി, കൊച്ചി
17. റെനി സൂസൻ പോാം, ചെറുകോൽ
18. ജോർജ് മാത്യു, കല്ലിശ്ശേരി
19. ഷിബു കോശി ഐസക്, പുത്തൂർ
20. ഓമന മാത്യു, പാലിയേക്കര
21. സനീഷ് ശാമുവേൽ, കല്ലൂപ്പാറ
22. മേഴ്സി കുര്യാക്കോസ്, തൂക്കുപാലം
23. പി. സി. ചെറിയാൻ, കോയിപ്രം
24. കെ. എം. തോമസ്, മദ്രാസ്
25. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
26. സാറാമ്മ മാത്യു, മാക്കാംകുന്ന്
27. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
28. ഒ. എം. ജയിംസ്, ത്രിക്കളത്തൂർ
29. പി. വി. അച്ചാമ്മ, മണ്ണാറ്റ്ര
30. സാറാമ്മ തോമസ്, മലാട്
31. ജേക്കബ് ജോൺ, ഇളമ്പൽ
32. മിനി ഏബ്രഹാം, മണിപ്പാറ

33. എം. കെ. കുറിയാക്കോസ്, താനാ
34. തങ്കമ്മ ജോൺ, മററം
35. പൊന്നമ്മ തോമസ്, അഹമ്മദബാദ്
36. ഷേമ മാത്യു, പുതുപ്പള്ളി
37. കെ. സി. ഈപ്പൻ, താനാ
38. പി. എം. കൊച്ചന്ന, മങ്ങാട്
39. ഏലിയാമ്മ വറുഗീസ്, വാഴൂർ
40. അച്ചാമ്മ പീററർ, വാഴൂർ
41. ഷീല ജോർജ്, മുതുക്കുറിശി
42. സൂസൻ ജോർജ്, ചെങ്ങമനാട്
43. മനോജ് മാത്യു, കടമ്പനാട്
44. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
45. സാലമ്മ വറുഗീസ്, ചക്കുപള്ളം
46. ഐശര്യ തോമസ്, ചക്കുപള്ളം
47. പൊന്നമ്മ മാത്യു, പുൽപ്പള്ളി
48. ഏലിസബേത്ത് സൈമൺ, തലശേരി
49. കെ. സി. തോമസ്, കൊററമ്പള്ളി
50. മോളമ്മ, കൊററമ്പള്ളി
51. ജിജി കോശി, കിരണ്ടൽ
52. ബാബു ശമുവേൽ, കലീനാ
53. ചെറിയാൻ വറുഗീസ്, ഏലപ്പാറ
54. സുനി ജോർജ്, ആർത്താററ്
55. ജെസി പയ്യമ്പള്ളിൽ, ചക്കുപള്ളം
56. റീനാ ശമുവേൽ, ചെങ്ങമനാട്
57. മറിയാമ്മ ചാക്കോ (S) ആൻഡമാൻസ്

5 അപ്പംകൊണ്ട് എത്രപേരെ തൃപ്തിപ്പെടുത്തി എന്ന ചോദ്യം സാധാരണ കൊടുക്കുന്ന ഉത്തരം 5000 എന്നാണ്. എന്നാൽ ശരിയായ ഉത്തരം സ്ത്രീകളും പൈതങ്ങളും കൂടാതെ എന്നുള്ളത് പലരും മറന്നുപോകുന്നു. നിസ്സാരമെന്നു തോന്നുന്ന പല ചോദ്യങ്ങളും അല്പംകൂടി ശ്രദ്ധിച്ചാൽ തെററ് ഒഴിവാക്കുവാൻ സാധിക്കും. ചോദ്യം അൽപ്പംകൂടെ ശ്രദ്ധിച്ചു മനസിലാക്കുക. മരുഭൂമിയിൽ എത്ര അപ്പം വർദ്ധിപ്പിച്ചു എന്നതിന്റെ ഉത്തരം അഞ്ച് എന്നാണ്. എത്ര ആയി വർദ്ധിപ്പിച്ചു എന്നുള്ളതിന് ഉത്തരം ലഭിക്കയില്ലല്ലോ. പ്രാർത്ഥനാപൂർവ്വം ഉത്തരം കണ്ടുപിടിക്കുവാൻ ശ്രമിക്കും എന്നു വിശ്വസിക്കുന്നു.

വേദപുസ്തകം വായിച്ചു ധ്യാനിച്ചു പഠിക്കുന്നതിനോടൊപ്പം സഭാജീവിതവും ഭംഗിയായി കൊണ്ടുപോകുവാനുള്ള കടമയില്ലേ. വലിയ നോമ്പിന്റെ അവസരം ബൈബിൾ പഠനത്തിൽ പങ്കെടുക്കുന്നവർ നോമ്പ് ആചരിച്ചാൽ എന്ത് അനുഗ്രഹകരമായിരിക്കും. ജനുവരി ലക്കം മാസികയിൽ ഓർപ്പിച്ചതുപോലെ മാസികയിൽ പേരുവരുന്ന എല്ലാവരേയും ഓർത്ത് ദിവസവും പ്രാർത്ഥിക്കുക. സമയം രാത്രി പത്തുമണി. ഓരോരുത്തരേയും പ്രത്യേകം ഓർക്കാം എങ്കിലും ആവശ്യങ്ങൾ പൊതുവായി ഓർക്കുക. രോഗികൾ, വിദ്യാർത്ഥികൾ (പരീക്ഷാസമയം) പ്രയാസപ്പെടുന്നവർ, ജോലിക്കായി ശ്രമിക്കുന്നവർ, കുടുംബസമാധാനം ആഗ്രഹിക്കുന്നവർ........ പ്രാർത്ഥനയും നോമ്പും നമ്മെ ശക്തിപ്പെടുത്തും. ബൈബിൾ പഠനത്തേയും.

പല പ്രാവശ്യം ഓർപ്പിച്ചു. വേദവാക്യം മാത്രം എഴുതി അയയ്ക്കരുതെന്ന്. ഉത്തരത്തോടൊപ്പം വാക്യം കൊടുക്കുക. ഒരു പേജിന്റെ രണ്ടുവശത്തായി രണ്ടു പാഠം ഉത്തരം എഴുതി അയച്ചാൽ ചിലപ്പോൾ ഒന്നു നഷ്ടപ്പെടാം. ഉത്തരം Inland-ൽ അയയ്ക്കുക.

എല്ലാവരുടെയും പ്രാർത്ഥനാപൂർവ്വമായ സഹകരണം പ്രതീക്ഷിച്ചുകൊണ്ട് പാഠം 13–ന്റെ ഉത്തരം മാസിക കിട്ടി അടുത്ത മാസം 25–നു മുമ്പായി. Bible Padanam, Lesson 13, C/o Dn. M. C. Cherian, Orthodox Student Centre Trivandrum-1 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 13

1. എതിരെയുള്ള ഗ്രാമത്തിലേക്ക് ശിഷ്യന്മാരെ അയച്ചത് എവിടെവച്ച്.
2. എന്തിനായി.
3. ഉടമസ്ഥനു കൊടുക്കേണ്ട മറുപടി.
4. ഹോശന്നാ പാട്ട് ഏതു സങ്കീർത്തനത്തിലെ ഉദ്ധരണിയാണ്.
5. ഈ പാട്ട് ദിവസവും ഏതു പ്രാർത്ഥനയിൽ ചൊല്ലുന്നു.
6. ഈ പ്രാർത്ഥന ആരുടെ പ്രാർത്ഥനയായി അറിയപ്പെടുന്നു.
7. യേശുവിനെ ജനം നസ്രേത്തിലെ പ്രവാചകനായി അംഗീകരിച്ചതെന്ന്.
8. ദേവാലയത്തിൽ നിന്നു പുറത്താക്കപ്പെട്ടവർ ആരെല്ലാം.
9. ആരുടെ മേശകളെ യേശു മറിച്ചിട്ടു.
10. ഊശാന ദിവസം സുഖം പ്രാപിച്ചവർ ആരെല്ലാം.
11. ഊശാന ദിവസം നീരസപ്പെട്ടവർ ആരെല്ലാം.
12. യേശു രാപാർത്ത സ്ഥലം.
13. യേശുവിനു വിശന്ന അവസരങ്ങൾ.
14. യേശുവിനു ഫലം നൽകാത്ത വൃക്ഷം.
15. യാചിക്കുന്നതു ലഭിക്കുവാൻ എന്തുചെയ്യണം
16. യോഹന്നാന്റെ സ്നാനം എവിടെനിന്ന്.
17. യേശുവിന്റെ അധികാരത്തിന്റെ ഉറവിടം അന്വേഷിച്ചവർ ആര്.
18. യേശു ചോദ്യത്തെ ചോദ്യംകൊണ്ട് നേരിട്ട സംഭവം.
19. അറിഞ്ഞുകൂടാ എന്ന ഉത്തരം പറഞ്ഞവരെ കൊണ്ട് ഉത്തരം പറയിച്ച സംഭവം.
20. മുന്തിരിത്തോട്ടത്തിന്റെ ഉടമ ആര്.

പാഠം 10–ന്റെ ഉത്തരം വിജയിയുടെ വിശ്വാസം. ശരിയായ ഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽ ചേർത്തിരിക്കുന്നു. പാഠം 9–ൽ 20–ാം ചോദ്യത്തിന്റെ ഉത്തരത്തിൽ 2 എന്നുള്ളത് 26 എന്നാണ് പിശകായി ചേർത്തിരിക്കുന്നത്. അതേ സമയം വിജയികളുടെ പേരിനുശേഷം കുറഞ്ഞത് രണ്ടുപേർ എന്നു കൊടുത്തത് കണ്ടുകാണുമല്ലോ.

—o—

# പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

മലങ്കര ഓർത്തഡോക്സ് സഭയുടെ, 1990 ഫെബ്രുവരി സെഷൻ സുന്നഹദോസ്, പരിശുദ്ധ കാതോലിക്കാബാവാ തിരുമനസിലെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെൻറർ ചാപ്പലിൽ ഫെബ്രു. 20–ാം തീയതി ചൊവ്വാഴ്ച മുതൽ 23–ാം തീയതിവരെ സമ്മേളിച്ച് സുപ്രധാന തീരുമാനങ്ങൾ എടുത്തിരിക്കുന്നു.

## ബ'ജററ് അംഗീകരിച്ചു

പരിശുദ്ധ സുന്നഹദോസിൻെറ നേരിട്ടുള്ള ഭരണത്തിൻ കീഴിലിരിക്കുന്ന സ്ഥാപനങ്ങളുടെയും, സംഘടനകളുടെയും, പ്രസ്ഥാനങ്ങളുടെയും 1990–91 ലെ ബജററുകൾ ചർച്ചചെയ്ത് അംഗീകരിച്ചു.

## നിയുക്ത മെത്രാന്മാർ

1989 ഡിസംബർ 28–ന് പത്തനംതിട്ടയിൽ കൂടിയ മലങ്കര അസോസ്യേഷൻ മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്ത ഫാ. പി. എം. കുര്യാക്കോസ്, ഫാ. ജോബ് തോമസ്, ഫാ. W. A. ചെറിയാൻ, ഫാ. എം. എ. മത്തായി, ഫാ. ജോർജ് കുര്യൻ എന്നിവരുടെ തെരഞ്ഞെടുപ്പ് പ. സുന്നഹദോസ് അംഗീകരിച്ചു. അവരെ '90 മാർച്ച് 31–ാം തീയതി ശനിയാഴ്ച പരുമല സെമിനാരിയിൽ വച്ച് റമ്പാന്മാരാക്കണമെന്നും തീരുമാനിച്ചു.

സഭയുടെ വിശ്വാസവും ആചാരാനുഷ്ഠാനങ്ങളും മററും സംബന്ധിച്ച് ഓരോ ഞായറാഴ്ചയും പള്ളികളിൽ പ്രസംഗിക്കുവാൻ വേണ്ടി തയ്യാറാക്കിയിട്ടുള്ള പ്രസംഗക്കുറിപ്പുകൾ പരിശോധിച്ച്, അച്ചടിപ്പിച്ച് പ്രസിദ്ധം ചെയ്യുന്നതിന് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

## വട്ടശ്ശേരിൽ ദീവന്നാസ്യോസ്

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിനുള്ള നടപടിക്രമമനുസരിച്ച് പ്രാരംഭ കമ്മററിയുടെ റിപ്പോർട്ട് സഭാംഗങ്ങളുടെ

---

(6–ാം പേജിൽനിന്നും തുടർച്ച)

## പ്രതിവാര ധ്യാനം

(വി. യോഹ. 6:56) എന്ന് കർത്താവ് പറയുന്നു. കർത്താവ് നമ്മിൽ വസിക്കുന്നതിനാൽ വളരെ ഫലം കായ്ക്കുവാൻ നമുക്ക് സാധിക്കണം. ഒരുവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്വാൻ കഴികയില്ല' (വി. യോഹ. 15:5) എന്ന് കർത്താവ് പറയുന്നു.

കർത്താവിനെ കുരിശിച്ചത് ഞാൻ തന്നെയെന്ന ബോദ്ധ്യമാണ് പീഡാനുഭവ ധ്യാനത്തിൽ നമുക്ക് ഓരോരുത്തർക്കും ഉണ്ടാകേണ്ടത്. താൻ നമ്മെ സ്നേഹിക്കുന്നതിനാൽ നമുക്ക് ഉണ്ടാകുന്ന നാശത്തിൽ മരണതുല്യമായി കർത്താവ് വേദനപ്പെടുന്നു. ലോകസ്ഥാപനം മുതൽ അറുക്കപ്പെട്ട കുഞ്ഞാട്' (വെളി. 13:8) എന്ന് പറഞ്ഞിരിക്കുന്നതിൻെറ കാരണം ഇതുതന്നെ. മൂന്നു വർഷം കൂടെ നടന്നിട്ടും രൂപാന്തരപ്പെടാതിരുന്ന യൂദസ്ക്കറിയോത്തയും, ജോലി നഷ്ടപ്പെടാതിരിക്കുന്നതിനു വേണ്ടി തെററായ വിധിയെഴുതിയ പീലാത്തോസും തങ്ങളുടെ ദ്രവ്യാഗ്രഹത്തെയും കപടഭക്തിയെയും ചൂണ്ടിക്കാണിച്ചതിലും ജനനേതൃത്വം നഷ്ടപ്പെട്ടതിലും വേദനിച്ച്, തന്നെ നിഗ്രഹിക്കാൻ മുമ്പോട്ടുവന്ന യഹൂദജനതയുമെല്ലാം നമ്മുടെ പാപങ്ങളുടെ പ്രതീകങ്ങളാണ്. യഥാർത്ഥമായ പാപദുഃഖത്തോടെ മേലാൽ തന്നെ കുരിശിക്കയില്ലെന്ന് ഒരു പുതിയ ഉടമ്പടിയിലേക്ക് നമുക്ക് പ്രവേശിക്കാം.

പാപത്തെയും സാത്താനെയും മരണത്തെയും ജയിച്ചടക്കിയ കർത്താവ് മഹത്വത്തോടെ ഉയിർത്തെഴുന്നേററു (വി. മത്താ. 23:18). താൻ സ്ഥലകാലങ്ങളുടെ ബന്ധനത്തിൽനിന്നും വിമുക്തനായി ലോകാവസാനത്തോളം നാം ഓരോരുത്തരോടും കൂടെ വസിക്കുന്നു. 'എൻെറ കൃപ നിനക്ക് മതി. എൻെറ ശക്തി ബലഹീനതയിൽ കണ്ടുവരുന്നു' (2 കൊരി. 12:9) എന്ന് താൻ അരുളിച്ചെയ്യുന്നു. 'അതുകൊണ്ട് താൻ മുഖാന്തരമായി ദൈവത്തോട് അടുക്കുന്നവർക്കുവേണ്ടി പക്ഷവാദം ചെയ്‌വാൻ സദാ ജീവിക്കുന്നവനാകയാൽ അവരെ പൂർണ്ണമായി രക്ഷിപ്പാൻ അവൻ പ്രാപ്തനാകുന്നു' (വെളി. 7:25) എന്ന് എബ്രായ ലേഖന കർത്താവ് പറയുന്നു. നമ്മിലുള്ള സ്വാതന്ത്ര്യം നമ്മിൽ നിലനിൽക്കുന്നതിനാൽ സ്വാതന്ത്ര്യത്തെ ദുർവിനിയോഗിക്കാതെ ഉയിർത്തെഴുന്നേററ കർത്താവിൻെറ ശക്തിയിൽ ആശ്രയിച്ചുകൊണ്ട് കർത്താവിൻെറ അടിമയായി നമ്മെത്തന്നെ സമർപ്പിച്ചുകൊണ്ടിരിക്കേണ്ടതാണ്.

സർജിക്കൽ ഓപ്പറേഷൻ കഴിഞ്ഞ രോഗി പൂർണ്ണസൗഖ്യം പ്രാപിക്കുന്നതുവരെ പ്രത്യേക ശുശ്രൂഷകൾക്ക് വിധേയനായിരിക്കണം. കൃഷി ഇറക്കിയാൽ വിളവെടുക്കുന്നതുവരെ ചെടിക്ക് പോഷണം നൽകുകയും സംരക്ഷിക്കയും ചെയ്യണം. വിവാഹം മോടിയായി നടത്തിയാൽ പോര, മണവാളനുമൊത്ത് ഐക്യതയിൽ ജീവിക്കണം. അതുപോലെ പീഡാനുഭവാഴ്ച കഴിഞ്ഞുള്ള ജീവിതം ഒരു സമർപ്പണജീവിതമായിരിക്കുന്നതിന് പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

അഭിപ്രായം അറിയുവാൻ തക്കവണ്ണം അച്ചടിപ്പിച്ച് പ്രസിദ്ധം ചെയ്യുന്നതിന് ഫിലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്കോപ്പായെ ചുമതലപ്പെടുത്തി. റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തി ഒരു വർഷത്തിനകം കിട്ടുന്ന അഭിപ്രായങ്ങൾ കണക്കിലെടുത്ത് പഠനം നടത്തി അവസാന തീരുമാനമെടുക്കുന്നതിന് ഒരു ഉന്നതതല കമ്മീഷനെ നിയമിക്കേണ്ടതാണെന്ന് തീരുമാനിച്ചു.

## നിലയ്ക്കൽ

നിലയ്ക്കൽ എക്യുമെനിക്കൽ കേന്ദ്രത്തിനടുത്ത് മലങ്കര ഓർത്തഡോക്സ് സഭവകയായി നിർമ്മിക്കുന്ന വിശ്രമകേന്ദ്രത്തിന് എല്ലാ സഹായങ്ങളും സഭാംഗങ്ങളിൽനിന്നുതന്നെ സ്വീകരിക്കണമെന്ന് യോഗം തീരുമാനിച്ചു.

## ഓർത്തഡോക്സ് സഭകൾ

ഓർത്തഡോക്സ് സഭകളും ഓറിയൻറൽ ഓർത്തഡോക്സ് സഭകളും തമ്മിൽ വിശ്വാസസംബന്ധമായി നിലവിലുണ്ടായിരുന്ന അഭിപ്രായവ്യത്യാസങ്ങൾ മേൽപറഞ്ഞ രണ്ടു സഭാവിഭാഗങ്ങളിലെയും പണ്ഡിതന്മാർ ഈജിപ്തിലെ വിശോയി മോണാസ്ട്രിയിൽ 89 ജൂൺ 20 മുതൽ 24 വരെ ചേർന്ന് പഠിച്ച് അംഗീകരിച്ച ജോയിൻറ് കമ്മ്യൂണിക്കേ സുന്നഹദോസ് പഠിക്കുകയും അത് അംഗീകരിക്കുകയും ചെയ്തു.

## അമേരിക്കൻ ഭദ്രാസനം

അമേരിക്കയിലെ ഏതാനും വൈദീകരും അത്മായക്കാരും ചേർന്ന് പ. സുന്നഹദോസിനു സമർപ്പിച്ച നിവേദനത്തെപ്പററി സുന്നഹദോസ് ചർച്ച ചെയ്തു. 1980 ഫെബ്രുവരി സുന്നഹദോസിൽ പാസാക്കിയ നിയമാവലിയനുസരിച്ച് അമേരിക്കയിൽ incorporate ചെയ്തു രജിസ്ററർ ചെയ്തിട്ടുള്ള പള്ളികൾ സംബന്ധിച്ച records ഇടവക മെത്രാപ്പോലീത്തായിൽ നിന്നു വരുത്തണമെന്നും അവിടുത്തെ പ്രശ്നങ്ങൾ, വിഘടിച്ചുനിൽക്കുന്നവരുമായി സമ്പർക്കം പുലർത്തി, മെത്രാപ്പോലീത്താ ഒത്തുതീർപ്പിൽ എത്തി ഏപ്രിൽ 30–നകം പ. ബാവാതിരുമേനിക്കു റിപ്പോർട്ടു ചെയ്യണമെന്നും ഏപ്രിൽ 30–നകം ഒത്തുതീർപ്പിൽ എത്താത്തപക്ഷം അമേരിക്കൻ ഭദ്രാസനത്തിൽ ഔദ്യോഗികമായി ചേരാതെ നില്ക്കുന്ന പള്ളികളും വൈദികരും ജനങ്ങളും അന്നുമുതൽ മലങ്കരമെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ ആയിരിക്കുമെന്നും സുന്നഹദോസ് തീരുമാനിച്ചു.

## റോമൻ കത്തോലിക്കാസഭയും മലങ്കര ഓർത്തഡോക്സ് സഭയും

റോമൻ കത്തോലിക്കാസഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ നടത്തുന്നതിന് നിശ്ചയിക്കപ്പെട്ടിരുന്ന ഡയലോഗിന് നിയമിക്കപ്പെട്ടിരുന്ന കമ്മീഷൻ 89 ഒക്ടോ. 20 മുതൽ 25 വരെ കോട്ടയം സോഫിയാ സെൻററിൽകൂടി ക്രിസ്തോളജി സംബന്ധിച്ച് നടത്തിയ ചർച്ചയ്ക്കുശേഷം പുറപ്പെടുവിച്ചിട്ടുള്ള ജോയിൻറ് കമ്മ്യൂണിക്കേ സുന്നഹദോസ് ചർച്ചചെയ്ത് അംഗീകരിച്ചു.

## അടുത്ത പത്തു വർഷം

രണ്ടായിരാമാണ്ട് അടുക്കുന്ന അടുത്ത പത്തു വർഷത്തേക്ക് സഭയുടെ പ്രവർത്തനങ്ങളിൽ ഏതെല്ലാം കാര്യങ്ങൾക്ക് മുൻഗണന കൊടുക്കണം എന്നതിനെക്കുറിച്ച് ഒരു പദ്ധതി തയ്യാറാക്കുന്നതിന് ഒരു കമ്മററിയെ ചുമതലപ്പെടുത്തി. കമ്മററി അംഗങ്ങൾ:—

അഭി. മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ — പ്രസിഡണ്ട്
,, ഗീവർഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ — കൺവീനർ
,, ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ
,, മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ
,, തോമസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ

## സെമിനാരി ജൂബിലി

വൈദികസെമിനാരിയുടെ 175–ാം വാർഷികം സംബന്ധിച്ച് സെമിനാരി പ്രിൻസിപ്പൽ അഭി. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വിശദീകരിച്ച പരിപാടികൾ സുന്നഹദോസ് അംഗീകരിച്ചു.

പരിശുദ്ധ ബാവാ തിരുമേനിയെ കൂടാതെ അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരായ മാത്യൂസ് മാർ കൂറിലോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്യോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറോസ് എന്നിവരും എപ്പിസ്കോപ്പന്മാരായ മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൂസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നിവരും സുന്നഹദോസിൽ സംബന്ധിച്ചിരുന്നു, ★

# ശ്രീ. എം. ററി. പോൾ സഭാസെക്രട്ടറി



മലങ്കര ഓർത്തഡോക്സ് സഭാ സെക്രട്ടറിയായി ആലുവാ ഇന്ത്യൻ അലുമിനിയം കമ്പനി മാനേജരായിരുന്ന പറവൂർ മുട്ടത്തോട്ടിൽ ശ്രീ. എം. ററി. പോൾ തെരഞ്ഞെടുക്കപ്പെട്ടു. 1990 ഫെബ്രുവരി 22-ാം തീയതി കൂടിയ സഭാ മാനേജിംഗ് കമ്മററിയിൽ വച്ചാണ് ഈ തെരഞ്ഞെടുപ്പ് നടന്നത്. തെരഞ്ഞെടുപ്പിനുശേഷം മലങ്കര മെത്രാപ്പോലീത്താ കൂടിയായ പ. ബാവാതിരുമേനി മി. പോളിനെ സഭാ സെക്രട്ടറിയായി നിയമിച്ച് കല്പന നൽകിയതിനെതുടർന്ന് അദ്ദേഹം കാതോലിക്കേററ് ഓഫീസിൽ എത്തി ചാർജ് എടുത്തു.

സെക്രട്ടറി സ്ഥാനത്തേക്ക് ഫാ. കെ. വി. ജോൺ തിരുവല്ല, ശ്രീ. പോൾ മത്തായി (മുൻ സഭാസെക്രട്ടറി), എം. ററി. പോൾ ആലുവ, ശ്രീ. ബേബി അലക്സ് കോട്ടയം എന്നീ നാലുപേരുടെ പേരുകളാണ് മാനേജിംഗ് കമ്മററിയുടെ പരിഗണനയ്ക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടത്. ഇവരിൽ ആർക്കെങ്കിലും പിൻമാറാൻ ആഗ്രഹമുണ്ടെങ്കിൽ അതിനായി ഒരവസരം കമ്മററി പ്രസിഡൻറ് പ. ബാവാതിരുമേനി നൽകി. ആരും പിന്മാറാഞ്ഞതുകൊണ്ട് രഹസ്യവോട്ടു നടത്തുകയാണ് ഉണ്ടായത്. ബാലററ് പേപ്പർ എണ്ണി തിട്ടപ്പെടുത്തിയപ്പോൾ ശ്രീ. എം. ററി. പോളിന് 63-ഉം ശ്രീ പോൾ മത്തായിക്ക് 61-ഉം ബേബി അലക്സിന് 16-ഉം ഫാ. കെ. വി. ജോണിന് 5-ഉം വോട്ടുകൾ ലഭിച്ചു. ഏററവും കൂടുതൽ വോട്ടു ലഭിച്ച ശ്രീ. എം. ററി. പോൾ സഭാസെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു എന്ന് പ. ബാവാതിരുമേനി പ്രഖ്യാപിച്ചു.

തുടർന്ന് പുതിയ സെക്രട്ടറിയെ അനുമോദിച്ചുകൊണ്ട് മാർ കൂറീലോസ് തിരുമേനിയും മുൻ സെക്രട്ടറി ശ്രീ. പോൾ മത്തായിയും പ്രസംഗിച്ചു.

പ. കാതോലിക്കാബാവായോടും, സഭാഭരണഘടനയോടും കൂറും വിശ്വസ്തതയും പുലർത്തിക്കൊള്ളാമെന്ന് പുതിയ മാനേജിംഗ് കമ്മററി അംഗങ്ങൾ സത്യപ്രതിജ്ഞചെയ്തു. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി പ്രതിജ്ഞാവാചകം ചൊല്ലികൊടുത്തു.

## പ്രമേയങ്ങൾ

1. മുൻ മാനേജിംഗ് കമ്മററി അംഗങ്ങളായിരുന്ന മാണിക്കശ്ശേരിൽ എം. വി. ജോണിൻെറയും കട്ടയ്ക്കൽ കെ. ഒ. കുര്യാക്കോസിൻെറയും നിര്യാണത്തിൽ മാനേജിംഗ് കമ്മററി യോഗം അനുശോചനം രേഖപ്പെടുത്തി.
2. കൊച്ചിൻ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ നടന്ന 77-ാമത് സയൻസ് കോൺഗ്രസ് സമ്മേളനത്തിൽവച്ച് യുവ ശാസ്ത്രജ്ഞന്മാർക്കുള്ള അവാർഡ് നേടിയ ചെറിയനാട് നാക്കോലയ്ക്കൽ ഡോ. ലിൻസ് ബോയി ജോർജിനെ യോഗം അനുമോദിച്ചു.
3. യൂണിവേർസിററി പരീക്ഷകൾ ആസന്നമായിരിക്കുന്ന ഈ അവസരത്തിൽ കോളജ് അദ്ധ്യാപകസമരംമൂലം കേരളത്തിലെ ഉന്നത വിദ്യാഭ്യാസരംഗത്ത് ഉണ്ടായ ,രിക്കുന്ന സ്തംഭനാവസ്ഥയിൽ ഉൽക്കണ്ഠ രേഖപ്പെടുത്തികൊണ്ട് ജേക്കബ് സ്ററീഫൻ അവതരിപ്പിച്ച അടിയന്തിരപ്രമേയം യോഗം പാസാക്കി.

യോഗത്തിൽ മാർ പീലക്സീനോസ്, മാർ സേവേറിയോസ്, മാർ മക്കാറിയോസ് എന്നീ തിരുമേനിമാരൊഴിച്ച് മററ് എല്ലാ തിരുമേനിമാരും സംബന്ധിച്ചിരുന്നു. കമ്മററിയുടെ അടുത്ത യോഗം മേയ് ഒന്നാം തീയതി കൂടുന്നതിനു തീരുമാനിച്ചു.

## സാമ്പത്തിക സഹായം നൽകുന്നു

കാനഡ എഡ്മണ്ടൻ സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ സാമ്പത്തിക സഹായനിധിയിൽനിന്നും അർഹരായവർക്ക് സാമ്പത്തികസഹായം നൽകുന്നു. ഭവനനിർമ്മാണം, വിദ്യാഭ്യാസം, വിവാഹം, രോഗചികിത്സ തുടങ്ങിയ ആവശ്യങ്ങൾക്ക് സഹായം ലഭിക്കാൻ ആഗ്രഹിക്കുന്നവർ പേര്, മേൽവിലാസം, സാമ്പത്തികസഹായം ഏത് ആവശ്യത്തിന്, ഇപ്പോഴത്തെ സാമ്പത്തികസ്ഥിതി തുടങ്ങിയ വിവരങ്ങൾ സഹിതം വികാരിയുടെ ശുപാർശയോടുകൂടി ഫാദർ ഡാനിയേൽ പുല്ലേലിൽ, വികാരി, സെൻറ് ഗ്രീഗോറിയോസ്, മലങ്കര ഓർത്തഡോക്സ് ചർച്ച്, 15603-99 Ave., Edmonton, Alberta, Canada T5P OJ2 എന്ന വിലാസത്തിൽ അപേക്ഷകൾ അയയ്ക്കേണ്ടതാണ്. വികാരി.

# സഭാവാർത്തകൾ

## തിരുവനന്തപുരം
## സെൻറ് ജോർജ് പള്ളി

തിരുവനന്തപുരം സെ. ജോർജ് ഓർത്തഡോക്സ് പള്ളി ഇടവക പൊതുയോഗം നിരോധിച്ചുകൊണ്ടുള്ള തിരുവനന്തപുരം മുൻസിഫ് കോടതിയുടെ വിധിക്കെതിരായി വികാരി ഫാ. എം. അലക്സാണ്ടർ വൈദ്യൻ ഫയൽചെയ്ത അപ്പീൽ ജില്ലാ കോടതി അനുവദിക്കുകയും പൊതുയോഗം സഭാഭരണഘടനപ്രകാരവും നിയമാനുസരണവുമാണ് കൂടുന്നതെന്ന് കോടതി പ്രഖ്യാപിക്കുകയും പൊതുയോഗം കൂടാൻ അനുവദിക്കുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരം പള്ളിയുടെ ആഭിമുഖ്യത്തിൽ ഇപ്പോഴും വിവിധ സ്ഥലങ്ങളിൽ ചാപ്പലുകൾ പ്രവർത്തിക്കുന്നുണ്ടെന്നും അതിനാൽ ചാപ്പലുകളിൽ വിളിച്ചുപറയാതെ പൊതുയോഗം കൂടുന്നത് നിരോധിക്കണമെന്നുമുള്ള കേസ് അനുവദിച്ചാണ് മുൻസിഫ് കോടതി ഉത്തരവായത്. എന്നാൽ സെ. ജോർജ് പള്ളിയുടെ ആഭിമുഖ്യത്തിൽ ഇപ്പോൾ ചാപ്പലുകൾ പ്രവർത്തിക്കുകയോ, ആരാധന നടത്തുകയോ ചെയ്യുന്നതായി വാദികൾക്ക് ജില്ലാ കോടതിയിൽ തെളിയിക്കാൻ സാധിച്ചില്ല. 1985 മുതൽ അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്ത തിരുമേനിയുടെ കല്പനപ്രകാരം ചാപ്പലുകൾ ഉള്ള സ്ഥലങ്ങളിൽ പുതിയ സ്വതന്ത്ര ഇടവകകൾ രൂപമെടുത്തിട്ടുണ്ടെന്നും അതിന്റെ ആഭിമുഖ്യത്തിൽ ആണ് ഇപ്പോൾ ചാപ്പലുകൾ പ്രവർത്തിക്കുന്നതെന്നും, അതിനാൽ സെ. ജോർജ് പള്ളി പൊതുയോഗത്തെപ്പററി യാതൊരു കാരണവശാലും ചാപ്പലുകളിൽ വിളിച്ചുപറയേണ്ട ആവശ്യമില്ലായെന്നും ജില്ലാകോടതി വിധിയിൽ ചൂണ്ടിക്കാട്ടി. ജില്ലാകോടതിയിൽ കേസ്നിലവിലിരിക്കുമ്പോൾ തന്നെ സഭാഭരണഘടന 12–ാം വകുപ്പുപ്രകാരം ഇടവകയോഗാംഗങ്ങൾക്കെല്ലാവർക്കും രേഖാമൂലം നോട്ടീസ് കൊടുത്ത് പൊതുയോഗം കൂടാനുള്ള വികാരിയുടെ ഉദ്യമത്തെയും നിരോധിക്കാൻ ഒരു ഇടവകാംഗം പെററീഷൻ ഫയൽ ചെയ്തിരുന്നു. ആയതും കോടതി തള്ളിക്കളഞ്ഞു.

ജില്ലാകോടതിയുടെ വിധിയനുസരിച്ച് 3–12–89–ൽ ഇടവക പൊതുയോഗം ബ. വികാരിയുടെ അദ്ധ്യക്ഷതയിൽ കൂടുകയും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലേക്കുള്ള പ്രതിനിധികളെയും, കൈക്കാരൻ, സെക്രട്ടറി, മാനേജിംഗ് കമ്മററിയംഗങ്ങൾ, ആഡിററന്മാർ എന്നിവരെയും ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. ട്രസ്ററിയായി ഇലഞ്ഞിക്കൽ ഇ. വി. അലക്സാണ്ടറും സെക്രട്ടറിയായി പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറുമാണ് തെരഞ്ഞെടുക്കപ്പെട്ടത്.

കഴിഞ്ഞ 14 വർഷങ്ങളായി ഇടവക കൈക്കാരനായിരുന്ന വി. കുര്യൻ തോമസിനെ യോഗം അഭിനന്ദിച്ചു. ഇടവകയുടെ പ്രയാസഘട്ടങ്ങളിലും നിർണ്ണായകമായ അവസരങ്ങളിലും ഭരണകാര്യങ്ങളിൽ ബ. വികാരിയെ സഹായിക്കുകയും കൈക്കാരൻ എന്ന നിലയിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുകയും ചെയ്ത ശ്രീ. കുര്യൻ തോമസിനെ അനുമോദിച്ചുകൊണ്ട് പുതിയ സെക്രട്ടറി പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ സംസാരിച്ചു. പഴയ കൈക്കാരനെ അനുമോദിച്ചുകൊണ്ടും പുതിയ കൈക്കാരനെയും, സെക്രട്ടറിയേയും കമ്മററി അംഗങ്ങളെയും സ്വാഗതം ചെയ്തുകൊണ്ടും വികാരി സംസാരിച്ചു. ശ്രീ. വി. കുര്യൻ തോമസ് സമുചിതമായ മറുപടി പറഞ്ഞു. ഇടവകയുടെ പ്രതിസന്ധികളിലും പ്രയാസങ്ങളിലും ഇടവകയെ സുധീരം നയിക്കുന്ന ബ. വികാരി ഫാ. അലക്സാണ്ടർ വൈദ്യന്റെ സേവനങ്ങളെ യോഗം പ്രശംസിച്ചു.

## കുരിശിൻതൊട്ടി കൂദാശ

മണ്ണൂർ സെ. മേരീസ് ഓർത്തഡോക്സ് പള്ളി വകയായി മണ്ണൂർ ജംഗ്ഷനിൽ പണികഴിപ്പിച്ച കുരിശിൻതൊട്ടിയുടെ കൂദാശ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനി നിർവഹിച്ചു. കൂദാശകൾക്കുശേഷം ആശംസകൾ നേർന്നുകൊണ്ട് ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ വികാരി സമുവൽ ജോൺ തുമ്പമൺ, ഫാ. കെ. ഗീവറുഗീസ് എന്നിവർ പ്രശംഗിച്ചു.

## ഉത്ഘാടനം ചെയ്തു

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം നോർത്ത് ഈസ്ററ് കേരള റീജിനൽ സമ്മേളനം കൊളിയാടി സെ. പീറേഴ്സ് & സെ. പോൾസ് പള്ളിയുടെയും സെ. മേരീസ് കോളജ് യൂണിററിന്റെയും ആഭിമുഖ്യത്തിൽ നടന്നു. പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. 'ക്രിസ്ത്യൻ നേതൃത്വത്തിലെ സമകാലിക വെല്ലുവിളികൾ' എന്ന വിഷയത്തെ ആസ്പദമാക്കി റവ. ഡോ. എം. ഏ. മത്തായി ക്ലാസെടുത്തു. ചർച്ചകൾക്കുശേഷം നടന്ന സമാപനസമ്മേളനത്തിൽ ഫാ. മത്തായി നൂറനാൽ അദ്ധ്യക്ഷം വഹിച്ചു. പൗലൂസ് പൂമററത്തിൽ കോറെപ്പിസ്കോപ്പാ ആശംസാപ്രസംഗം നടത്തി. ഫാ. എ. കെ. വർഗീസ് സ്വാഗതവും സെക്രട്ടറി രാജൻ തോമസ് നന്ദിയും പറഞ്ഞു.

## ഏകദിനസമ്മേളനം

മദ്രാസ് റീജനിലെ വികാരിമാരുടെയും സണ്ടേസ്കൂൾ അദ്ധ്യാപകരുടെയും ഏകദിന സമ്മേളനം പാടി സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ ഫാ. ജോസഫ് തെക്കേക്കരയുടെ അദ്ധ്യക്ഷതയിൽ നടത്തി. ഫാ. ററി. എം. ജോർജ്, ഫാ. ജോർജ് വർഗീസ്, കെ. എം. തോമസ്, കെ. പി. മാത്യു എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകി. ഫാ. കോശി ഫിലിപ്പ് സ്വാഗതവും പി. വി. തോമസ് കൃതജ്ഞതയും പറഞ്ഞു.

## ബസേലിയോസ് ജൂബിലി സെൻറർ

നിരണം ഭദ്രാസനം വകയായി പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി സ്മാരകമായി തിരുവല്ലാ ബഥനി അരമനയോടു ചേർന്ന് പണികഴിപ്പിക്കുന്ന ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ സെൻററിലെ പ്രധാന ഹാളിന്റെ ഉത്ഘാടനവും കൂദാശയും 1990 ഫെബ്രുവരി 10—ാം തീയതി പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ നിർവഹിച്ചു.

ഉത്ഘാടനത്തെ തുടർന്ന് പ്രസ്തുത ഹാളിൽ ചേർന്ന പൊതുസമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. പ. ബാവാ സമ്മേളനം ഉത്ഘാടനം ചെയ്തു. മാർതോമ്മാ സഭാ സെക്രട്ടറി റവ. ഡോ. കെ. വി. മാത്യു, തിരുവല്ലാ രൂപത വികാരി ജനറാൾ ഫാ. ജോൺ വർഗീസ്, പി. ജെ. കുര്യൻ എം. പി., മാത്യു തോമസ് എം. എൽ. എ., മുനിസിപ്പൽ ചെയർമാൻ എം. വി. ജി. നമ്പൂതിരിപ്പാട്, സഭാ സെക്രട്ടറി പോൾ മത്തായി, പി. സി. തോമസ് (Ex) MLA എന്നിവർ ആശംസാപ്രസംഗം നടത്തി.

മൂന്നു നിലകളിൽ പണിയുന്ന ബ്രഹത്തായ ഈ സെൻററിൽ താമസത്തിനും പഠനത്തിനും കോൺഫറൻസുകൾ നടത്തുന്നതിനുമുള്ള എല്ലാ സൗകര്യങ്ങളും പണി പൂർത്തിയാകുന്നതോടുകൂടി ഉണ്ടായിരിക്കുമെന്ന് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പറയുകയുണ്ടായി.

## സിമ്പോസിയം

10—ാം തീയതി രാവിലെ ഹാളിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പററി നടത്തിയ സിമ്പോസിയത്തിൽ റവ. ഫാ. കൊററാത്തുവിള തോമസ് അച്ചൻ, ഡോ. കെ. എം. തരകൻ, പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ, പ്രൊ. ജേക്കബ് ജോൺ എന്നിവർ പ്രസംഗിച്ചു.

## ഗ്രൂപ്പ്മീററിംഗ്

ചിങ്ങേരി:—സുൽത്താൻബത്തേരി ഭദ്രാസനത്തിൽപ്പെട്ട മീനങ്ങാടി, ബത്തേരി എന്നീ ഡിസ്ട്രിക്ററുകളുടെ സംയുക്ത ആഭിമുഖ്യത്തിൽ യുവജന പ്രസ്ഥാനത്തിന്റെ ഗ്രൂപ്പ്മീററിംഗ് 10–2–90 ന് ശനിയാഴ്ച പേത്തുകൊട്ടി സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. പൗലോസ് കോർ എപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിൽ ചേർന്നയോഗം ഭദ്രാസന സെക്രട്ടറി ഫാ. എം. ഓ. പുന്നൂസ് ഉൽഘാടനം ചെയ്തു. ഫാ. തോമസ് പി. യോഹന്നാൻ, ഫാ. കുറിയാക്കോസ് പൊട്ടക്കൽ, ഫാ. മർക്കോസ്, ഡീക്കൻ കുര്യാക്കോസ്, ഭദ്രാസനസെക്രട്ടറി വി. എം. പൗലോസ്, സൺഡേസ്കൂൾ ഡയറക്ടർ പ്രൊ. എസ്. നൈനാൻ എന്നിവർ പ്രസംഗിച്ചു.

മീനങ്ങാടി ഡിസ്ട്രിക്ററ് പ്രസിഡണ്ടായി ഫാ. ജേക്കബ് മണ്ണിത്തോട്ടത്തിനേയും, സുൽത്താൻ ബത്തേരി ഡിസ്ട്രിക്ററ് പ്രസിഡണ്ടായി ഫാ. തോമസ് പി. യോഹന്നാനേയും തിരഞ്ഞെടുത്തു. ബത്തേരി ഓർഗനൈസർ രാജൻ തോമസ് സ്വാഗതവും, മീനങ്ങാടി ഓർഗനൈസർ പി. വി. സാമുവൽ നന്ദിയും പറഞ്ഞു.



## മദ്ധ്യസ്ഥ പ്രാർത്ഥനാദിനം

തിരുവനന്തപുരം ഭദ്രാസന സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ ജനുവരി മാസത്തെ ഭദ്രാസന മദ്ധ്യസ്ഥപ്രാർത്ഥനാദിനം 13–ാം തീയതി ശനിയാഴ്ച തിരുവനന്തപുരം സെ. ജോർജ് ദേവാലയത്തിൽവച്ച് ആചരിക്കുകയുണ്ടായി. ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഗീവർഗീസ് മാർ ദിയസ്കോറോസ് തിരുമേനി ഉത്ഘാടനം ചെയ്തു. ഫാ: ജോസഫ് സാമുവൽ, ഫാ. വർഗീസ് ജോൺ, ഫാ. ജോൺ ഫിലിപ്പ്, റി. ജെ. അലക്സാണ്ടർ, വർഗീസ് തുടങ്ങിയവർ പരിപാടികൾക്കു നേതൃത്വം നൽകി.

പ്രാർത്ഥനാദിനത്തിൽ വന്നു പങ്കെടുക്കുന്ന എല്ലാവരുടേയും അനുഗ്രഹത്തിനായി കൂട്ടായി പ്രാർത്ഥിക്കുന്നതും രോഗങ്ങളാലും മററു ജീവിത ക്ലേശങ്ങളാലും ദു:ഖിക്കുന്ന ഓരോരുത്തർക്കുംവേണ്ടി പ്രത്യേകം മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നതും ഈ ദിനാചരണത്തിന്റെ സവിശേഷതയാണ്.

ഭദ്രാസനത്തിന്റെ എല്ലാ ഭാഗത്തുനിന്നും പുറത്തുനിന്നും അനേകം വിശ്വാസികൾ ഈ സംരംഭത്തിൽ ഒരുക്കത്തോടെ പങ്കെടുക്കയും അനുഗ്രഹം പ്രാപിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. ഭദ്രാസന സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ തുടർച്ചയായി നടത്തിവരുന്ന ഈ മദ്ധ്യസ്ഥ പ്രാർത്ഥനാസംരംഭം ഭദ്രാസനത്തിലെ ഇടവകകളിൽ ആത്മീക പ്രവർത്തനങ്ങൾക്ക് വളരെ ഉണർവ്വ് സംജാതമാക്കിയിട്ടുണ്ട്. അടുത്ത മദ്ധ്യസ്ഥപ്രാർത്ഥന ഭദ്രാസനത്തിലെ വിദ്യാർത്ഥികൾക്കായി നടത്തുന്നതാണ്.

## O. S. S. A. E.

അഖില മലങ്കരാടിസ്ഥാനത്തിൽ പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ അസോസിയേഷൻ 1989 ഡിസംബർ 30–ാം തീയതി നടത്തിയ മൽസരപരീക്ഷയിൽ ഒന്നും രണ്ടും റാങ്ക് നേടിയവരുടെ പേരുവിവരം താഴെ ചേർക്കുന്നു.

ക്ലാസ് V

1. നിഷാകുഞ്ഞ് സെ. മേരീസ്, ഹരിപ്പാട്, നിരണം
2. സുനു വി. തോമസ് സെ. പോൾസ്, പുളിമൂട്, കൊല്ലം.

ക്ലാസ് VI

1. സൂസൻ ചാക്കോ എം. ജി. തുമ്പമൺ.
2. സ്നേഹാ മേരി തോമസ് സെ. മേരീസ് എറണാകുളം, കൊച്ചി.

ക്ലാസ് VII

1. സാം മാത്യു എം. ജി. എം. തോട്ടപ്പുഴ, ചെങ്ങന്നൂർ.
2. അജിഷ് വറുഗീസ് സെ. തോമസ്, വെള്ളുക്കുട്ട, കോട്ടയം.

ക്ലാസ് VIII

1. ബിന്ദു ചെറിയാൻ എം. ജി. എം., തിരുവല്ലാ, നിരണം.
2. അജിതാ ഉമ്മൻ എം. ജി. എം., മാന്തളിർ, ചെങ്ങന്നൂർ.

ക്ലാസ് IX

1. ബിജു തോമസ് സെ. തോമസ് കാരിച്ചാൽ, നിരണം.
2. മായമോൾ ചെറിയാൻ സെ. മേരീസ്, പാത്താമുട്ടം, കോട്ടയം.

ക്ലാസ് X

1. ആഷാ അലക്സ് സെ. ഗ്രീഗോറിയോസ് പേരൂർക്കട, തിരുവനന്തപുരം.
2. ഡാനിയേൽ കോശി മാർ ഏലിയാസ് കൊററമ്പള്ളി, കൊല്ലം.

## കലാമത്സരം

കല്ലിശ്ശേരി: ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കുതിരവട്ടത്ത് തോമസ് വർഗീസ് മെമ്മോറിയൽ എവർ റോളിംഗ് ട്രോഫിക്കുവേണ്ടിയും, തോട്ടത്തിവീട്ടിൽ റവ. ഫാ. ഗീവർഗീസ് മെമ്മോറിയൽ എവർ റോളിംഗ് ഷീൽഡിന് വേണ്ടിയുമുള്ള ചെങ്ങന്നൂർഭദ്രാസന കലാമത്സരം (പ്രസംഗം, സംഗീതം, ക്വിസ്) 1990 ഏപ്രിൽ 7–ാം തീയതി ശനിയാഴ്ച പകൽ രണ്ടുമണിക്ക് ഉമയാററുകര പള്ളി ഓഡിറേറാറിയത്തിൽവച്ച് നടത്തുന്നു. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന യൂണിററുകൾ ഏപ്രിൽ 5–നു മുമ്പ് ജൂണി തോമസ് കുതിരവട്ടത്ത്, കല്ലിശ്ശേരി പി. ഒ., 689124 എന്ന വിലാസത്തിൽ രജിസ്ററർ ചെയ്യണം.

## ജൂബിലി ആഘോഷവും വാർഷികവും

കുന്നപ്പിള്ളി:–പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ചരമ രജതജൂബിലി മുളക്കുളം കുന്നപ്പള്ളി സെൻറ് മേരീസ് ചാപ്പലിൽ വിവിധപരിപാടികളോടെ കൊണ്ടാടി. സന്ധ്യാനമസ്ക്കാരത്തെതുടർന്ന് ഫ. തോമസ് മാലിൽ പ്രസംഗിച്ചു. അദ്ധ്യാത്മീക സംഘടനകളുടെ 42–ാം വാർഷികം ഫാ. പൗലോസ് ചെമ്മനത്തിന്റെ അദ്ധ്യക്ഷതയിൽ നടന്നു. സണ്ടേസ്കൂൾ ഹെഡ്മാസ്ററർ വി. സി. കുര്യൻ സ്വാഗതവും കണ്ടനാട് ഭദ്രാസന ബാലസമാജം സെക്രട്ടറി കെ. സി. തമ്പി റിപ്പോർട്ടും വായിച്ചു. വികാരി ഫാ. ഗീവറുഗീസ് ചെമ്മനവും സൺഡേസ്കൂൾ ഇൻസ്പെക്ടർ ഏ. സി. അയിപ്പും പ്രസംഗിച്ചു. വിജയികളായ കുട്ടികൾക്ക് സമ്മാനങ്ങളും വിതരണം ചെയ്തു.

തുടർന്നു പ. ബാവായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള കുരിശിങ്കലേയ്ക്ക് കത്തിച്ചമെഴുകുതിരിയുമായി വാദ്യമേളങ്ങളുടെ അകമ്പടിയോടെ ഭക്തിനിർഭരമായ പ്രദക്ഷിണവും നടത്തി. പെരുനാളിൽ സംബന്ധിച്ച എല്ലാവർക്കും നേർച്ച വിതരണവും നടത്തി.

## മാർ ഡയനീഷ്യസ് എൻഡോവ്മെൻറ്

വട്ടശ്ശേരിൽ തിരുമേനിയുടെ ചരമരജത ജൂബിലി സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറ് ഫണ്ടിൻെറ പലിശയിൽനിന്ന് ഈ വർഷം 5000 രൂപാ തിരുവനന്തപുരത്ത് ആരംഭിച്ചിട്ടുള്ള വികലാംഗഭവനത്തിനും 1000 രൂപാ വീതം രോഗികളും നിർദ്ധനരുമായി ബത്തേരി, ഇടുക്കി, കോട്ടയം, കോട്ടയം സെൻട്രൽ എന്നീ ഭദ്രാസനങ്ങളിൽനിന്ന് അപേക്ഷിച്ച അഞ്ചു പേർക്ക് ചികിൽസയ്ക്കായും അനുവദിച്ചത് പ. ബാവാ വിതരണം ചെയ്തു.

## ററി. വി. ജോർജ് എൻഡോവ്മെൻറ്

ദീർഘകാലം മലങ്കരസഭാ മാസികയുടെ എഡിററായിരുന്ന നെടുമാവ് ററി. വി. ജോർജ് അച്ചൻെറ സ്മാരകമായി മാസികാ വരിക്കാർ സംഭാവന ചെയ്ത് ഏർപ്പെടുത്തിയിട്ടുള്ള ഫാ. ററി. വി. ജോർജ് എൻഡോവ്മെൻറിൻെറ പലിശയിൽനിന്ന് മാസികയുടെ ആഭിമുഖ്യത്തിൽ അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ ക്വിസ് മത്സരത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയ കെ. എസ്. തോമസ്, എം. ഡി. വർഗീസ് എന്നിവർക്കു നൽകുന്ന കാഷ് അവാർഡും പ. ബാവാ വിതരണം ചെയ്തു.





ബാലസാഹിത്യത്തിനുള്ള ആദ്യത്തെ നാഷനൽ ക്രിസ്ത്യൻ ബുക്ക് ആവാർഡു ലഭിച്ച ജോയൻ കുമരകം (കുഞ്ഞിച്ചായൻ)

## 56-ാം ഓർമ്മപ്പെരുനാൾ



മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 56-ാം ഓർമ്മപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള കോട്ടയം പഴയസെമിനാരിയിൽ ഫെബ്രുവരി 22, 23 തീയതികളിൽ ആഘോഷപൂർവം കൊണ്ടാടി. പെരുനാൾ പ്രമാണിച്ച് മൂന്നു ദിവസം സന്ധ്യാപ്രാർത്ഥനയെ തുടർന്ന് സുവിശേഷപ്രസംഗങ്ങളും നടത്തപ്പെട്ടു. 22-ാം തീയതി ചെറിയ പള്ളിയിൽനിന്ന് കബറിങ്കലേക്ക് ഭക്തിനിർഭരമായ റാസ ഉണ്ടായിരുന്നു. 23-ാം തീയതി പ. ബാവാ തിരുമനസിലെ സാന്നിദ്ധ്യത്തിൽ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും മാർ ദീയസ്കോറോസ്, മാർ മിലീത്തിയോസ് എന്നീ തിരുമേനിമാരുടെ സഹ കാർമ്മികത്വത്തിലും വി. മൂന്നുമ്മേൽ കുർബാന അർപ്പിച്ചു. മാർ ഒസ്താത്തിയോസ് തിരുമേനി കുർബാനമദ്ധ്യേ പ്രസംഗിച്ചു. പ. സുന്നഹദോസിൽ സംബന്ധിച്ച തിരുമേനിമാർ പെരുനാളിലും സംബന്ധിച്ചിരുന്നു. വി. കുർബാനയെ തുടർന്ന് ധൂപപ്രാർത്ഥനയും പ്രദക്ഷിണവും നേർച്ചവിളമ്പും നടത്തി. മല്ലപ്പള്ളിയിൽ നിന്ന് എത്തിയ തീർത്ഥാടകർക്ക് രാവിലെ 8 മണിക്ക് സ്വീകരണം നൽകി.

## കുഞ്ഞുകോശി മുതലാളി നിര്യാതനായി

കൊച്ചി ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ മി. കുഞ്ഞുകോശി മുതലാളി (62) ഫെബ്രുവരി 26-ാം തീയതി വൈകിട്ട് 6 മണിക്ക് ഹൃദയസ്തംഭനം മൂലം നിര്യാതനായി. മൃതദേഹം 27-ാം തീയതി നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറീലോസ്, ജോസഫ് മാർ പക്കോമിയോസ്, പൗലൂസ് മാർ മിലീത്തിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ എറണാകുളം എളംകുളം പള്ളി സെമിത്തേരിയിൽ സംസ്കരിച്ചു. പക്കോമിയോസ് തിരുമേനി പരേതൻെറ ഭവനത്തിൽ വച്ചും കൂറിലോസ് തിരുമേനി പള്ളിയിൽവച്ചും ചരമപ്രസംഗം നടത്തി. സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, പബ്ളിക്കേഷൻ ഓഫീസർ ഫാ. ററി. ജി. സഖറിയ, തേയോഫോറോസ് റമ്പാൻ തുടങ്ങി അനേകം വൈദികരും വലിയ ഒരു ജനക്കൂട്ടവും ശവസംസ്ക്കാരശുശ്രൂഷയിൽ സംബന്ധിച്ചു. പരേതൻ ദീർഘനാൾ എറണാകുളം പള്ളി ട്രസ്ററിയായും സണ്ടേസ്കൂൾ ഇൻസ്പെക്ടറായും ഡയറക്ടറായും സ്തുത്യർഹമാംവിധം സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

FOR FAVOURS RECEIVED



P. VARUGHESE THOMAS & FAMILY
BOMBAY